# THE CHURCH WEEKLY

വാല്യം 13 | 1959 ജൂൺ 14 | ലക്കം 23


**THOUGHT FOR THE WEEK**

It is good to know that no man or woman can be gentle, pure and good without somebody being helped and comforted by the very existence of that goodness.

*Phillips Brooks*

## വിഷയവിവരം




## ചർച്ച് വീക്കിലി വരിസംഖ്യ

| | ക. | ന. പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറുമാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കു വെളിയിൽ 8 | | |

മാനേജർ

ചർച്ച് വീക്കിലി, കോട്ടയം


# കേരളത്തിലെ വിമോചന സമരം

കേരളസംസ്ഥാനത്തിൽ കമ്യൂണിസ്റ്റുഭരണം ഏർപ്പെട്ടതിയപ്പോൾ വിദേശരാജ്യങ്ങളിലെ ക്രൈസ്തവർ ചോദിച്ച ഒരു ചോദ്യമുണ്ടു്. ഇൻഡ്യയിലെ ആകെ ജനസംഖ്യയിൽ രണ്ടു ശതമാനം മാത്രമെ ക്രിസ്ത്യാനികളുള്ളു. എന്നാൽ കേരളത്തിൽ ആ ശതമാനം മുപ്പതോളംവരും. തിരുക്കൊച്ചിയിൽ ഏകദേശം മൂന്നിലൊരു വിഭാഗം ക്രിസ്ത്യാനികളാണു്. എന്നിട്ടും ഇൻഡ്യയിൽ കമ്യൂണിസ്റ്റധികാരം സ്ഥാപിക്കാനിടയായ ഏക സംസ്ഥാനം കേരളമായതെന്താണെന്നാണു് വിദേശക്രൈസ്തവർ ചോദിക്കുന്ന ചോദ്യം. ഇവിടെ ക്രൈസ്തവർ ധാരാളമുണ്ടെന്നുള്ളതു ശരിയാണു്. എന്നാൽ കമ്യൂണിസത്തിനു് പ്രവേശനവും, സ്വാധീനവും ലഭിക്കാത്തവിധം കേരളക്രൈസ്തവർ ജീവിക്കുന്നുണ്ടോ എന്നൊരു ചോദ്യവും സ്വഭാവികമായി ഉദിക്കും. പ്രോട്ടസ്റ്റൻറു ക്രിസ്ത്യാനികൾ അധികമുള്ള രാജ്യങ്ങളിൽ കമ്യൂണിസത്തിനു് വലിയ സ്വാധീനം ലഭിക്കാനിടയായിട്ടില്ല. ഇംഗ്ലണ്ടു്, അമേരിക്ക, ഹോളണ്ടു്, നോർവെ, സ്വീഡൻ, ഡെൻമാക്കു് സ്വിററ്സർലണ്ടു്, ജർമ്മനി, എന്നിങ്ങനെയുള്ള രാജ്യങ്ങളിൽ പ്രോട്ടസ്റ്റൻറു വിഭാഗക്കാർ കൂടുതലായുണ്ടു്. കമ്യൂണിസത്തിനു് വലിയ പ്രചാരം ലഭിക്കാത്ത രാജ്യങ്ങളാണവ. എന്നാൽ റോമൻകത്തോലിക്കസഭയും പൗരസ്ത്യ ഓത്തഡോക്സു് സഭകളും പ്രാബല്യത്തിലിരിക്കുന്ന ചില രാജ്യങ്ങളിൽ ഈ നിരീശ്വരമതം കൂടുതൽ ശക്തി പ്രാപിക്കാൻ ഇടവന്നിട്ടുണ്ടു്. ക്രിസ്തുമതം ഉടലെടുത്ത യഹൂദമതംപോലെതന്നെയോ അതിലധികമോ പുരാതനത്വമുള്ള ബുദ്ധമതവും, ഹിന്ദുമതവും ഉള്ളിടത്തും കമ്യൂണിസ്സം ആകർഷണീയമായ ഒരു സിദ്ധാന്തമായി പ്രബലപ്പെട്ടിട്ടുണ്ടു്. ചൈനായിലും, ബർമ്മായിലും, ഇൻഡൊചൈനാപ്രദേശത്തും ഇൻഡൊനേഷ്യയിലും അങ്ങനെ കമ്യൂണിസ്സം പ്രബലപ്പെടുവാൻ കാരണമായിത്തീന്നിട്ടുണ്ടു്. ഇൻഡ്യ ഏററവും പുരാതനമായ ഹിന്ദുമതത്തിൻെറ കേന്ദ്രമാണെങ്കിലും, ഗാന്ധിജിയുടെ ജീവിതവും, സ്വാതന്ത്ര്യസമരവും ഇൻഡ്യൻ ജനതയുടെ വീക്ഷണഗതിയിലും മനോഭാവത്തിലും ഒരു മതപരമായ പുനരുദ്ധാരണവും പുനരുജ്ജീവനവും വരുത്തുവാൻ സഹായിച്ചിട്ടുണ്ടു്. ഒരു വക ''ഹിന്ദുമതപ്രോട്ടസ്റ്റൻറിസം'' മഹാത്മജി അയിത്തോച്ചാടനം, അധഃകൃതോന്നമനം, അക്രമരാഹിത്യം മുതലായ പ്രസ്ഥാനങ്ങളിൽകൂടെ വരുത്തിയതുകൊണ്ടായിരിക്കണം, ചൈനായിലെപ്പോലെതന്നെ അത്രവേഗത്തിൽ കമ്യൂണിസ്സം പ്രചരിക്കാതിരുന്നിട്ടുള്ളതു്. കമ്യൂണിസ്സം മതങ്ങളോടുള്ള ഒരു ''പ്രൊട്ടസ്റ്റിൽ'' —പ്രതിഷേധത്തിൽ—ഉദയംചെയ്തിട്ടുള്ളതാണു്. മതങ്ങളുടെ ആന്തരാത്ഥവും ഉദ്ദേശവും വിട്ടു് മരവിച്ച ചില ആചാരാനുഷ്ഠാനങ്ങളായി മാറുന്നിടത്തു് അവയോടു് ഒരു പ്രതിഷേധം ആളുകൾക്കു തോന്നും. ദൈവത്തിൻെറയും സദാചാരങ്ങളുടെയും പേരും പറഞ്ഞു് അനവധി അനീതികൾ ലോകത്തിൽ മനുഷ്യർ നടത്തിയിട്ടുണ്ടു്. അവയെ ന്യായീകരിച്ചിട്ടുമുണ്ടു്. റോമൻകത്തോലിക്കസഭയോടു പ്രതിഷേധം തോന്നി ഉടലെടുത്ത പ്രോട്ടസ്റ്റൻകാരെപ്പോലെ കമ്യൂണിസ്റ്റുകാരും ഒരു വക പ്രോട്ടസ്റ്റൻറുകാരായിട്ടാണു് ആരംഭം. എന്നാൽ പ്രോട്ടസ്റ്റൻറു ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന ഒരു ഗു

…ം കമ്മ്യൂണിസ്സത്തിനില്ലാതെപോയതാണു്, ഇന്നതിന്റെ പരിവർജ്ജനത്തിനു് ജനങ്ങളെ പ്രേരിപ്പിക്കുന്നതു്. പ്രോട്ടസ്റ്റന്റുകാർ കത്തോലിക്കാസഭയിൽ കണ്ട ദൂഷ്യങ്ങൾ പരിഹരിക്കുവാൻ ശ്രമിച്ചു. ആ വൈരാഗ്യവും ഉത്സാഹവും ആത്മാർത്ഥമായ തീക്ഷ്ണതയും, പ്രോട്ടസ്റ്റന്റു സഭകളെത്തന്നെയല്ല റോമാസഭയേയും ശുദ്ധീകരിച്ചെടുക്കുവാൻ സഹായിച്ചു. എന്നാൽ കമ്മ്യൂണിസ്സം റോമാസഭയുടെ ചരിത്രത്തിൽ കണ്ട ദൂഷ്യങ്ങൾ പകർത്താനാണു് ശ്രമിച്ചതു്. ഇൻക്വിസിഷൻ പോലെയുള്ള പീഡനങ്ങളും, സംഘടിത ബലപ്രയോഗങ്ങളും അവരുടെ നിരീശ്വരമതത്തിന്റെ പ്രചരണത്തിനു് സഹായമാണെന്നുള്ള മട്ടിലാണു് റഷ്യൻ കമ്മ്യൂണിസം പ്രവർത്തനമാരംഭിച്ചതു്. സംഘടനാശക്തിയും ശിക്ഷണവും റോമൻകത്തോലിക്കാസഭയെപ്പോലെ അവരും പകർത്തി. ലക്ഷ്യം നല്ലതാണെങ്കിൽ മാർഗ്ഗം ന്യായീകരിക്കാമെന്നു ഇടക്കാലത്തു റോമാസഭയിൽ പ്രചരിക്കാനിടയായ ഒരു പാഷണ്ഡോപദേശം കമ്മ്യൂണിസ്റ്റുകാരുടെ അടിസ്ഥാനസിദ്ധാന്തമായിത്തീർന്നു. സഭകളും, സംഘടനകളും, മതങ്ങളും കാലപ്പഴക്കംകൊണ്ടു് അവയുടെ പ്രാരംഭകാലത്തുള്ള ഉന്മേഷങ്ങളും തത്വങ്ങളും ലക്ഷ്യങ്ങളും വിസ്മരിച്ചു തഴമ്പിക്കാറുണ്ടു്. അങ്ങനെയുള്ള സന്ദർഭങ്ങളിൽ മനുഷ്യഹൃദയം പ്രൊട്ടസ്റ്റ് ചെയ്യും, കമ്മ്യൂണിസ്സം പ്രൊട്ടസ്റ്റുംകൊണ്ടു് തുടങ്ങിയതാണു്. മുതലാളിത്തത്തിന്റെ ദൂഷ്യങ്ങൾക്കു കൂട്ടുനിന്ന മതങ്ങളെ അവർ വെറുത്തു് മുദ്രാവാക്യങ്ങൾ മുഴക്കിയപ്പോൾ അങ്ങനെ വെറുപ്പു മനസ്സിൽ തോന്നിയവർ ഇളകി. എന്നാൽ മതത്തിന്റെ ദൂഷ്യവശങ്ങളെ മാത്രം എതിർക്കുന്നതിനു പകരം മഹത്തായ പല നന്മകളും മനുഷ്യരാശിക്കു പ്രദാനംചെയ്ത മതങ്ങളെ മുഴുവനായി അവർ സംഹരിക്കാൻ തുടങ്ങി. മതങ്ങളുടെ ദൂഷ്യങ്ങളെ കവച്ചുവയ്ക്കുന്ന രീതിയിൽ അവർ ആ ദൂഷ്യങ്ങളിൽ മത്സരിക്കുകയാണു് ചെയ്തതു്. കേരളത്തിൽ കമ്മ്യൂണിസം പ്രചരിക്കാൻ സഹായിക്കുന്ന വിധത്തിൽ ഇവിടത്തെ ക്രൈസ്തവസഭകളും പള്ളികളും ഇടവകകളും സഹായിച്ചിട്ടുണ്ടു്. പല നന്മകൾ പ്രതീക്ഷിക്കുന്ന ഇടവകപ്പട്ടക്കാരെപ്പററി കേൾക്കുന്ന ആരോപണങ്ങൾക്കു കണക്കില്ല. പ്രോട്ടസ്റ്റന്റു മിഷനറിമാർ ഇവിടെ വരുന്നതിനു മുമ്പുള്ള പുരോഹിതന്മാരെപ്പററി എന്തെല്ലാം പാരമ്പര്യകഥകൾ കേട്ടിട്ടുണ്ടു്. പ്രോട്ടസ്റ്റന്റു മിഷ്യനറിമാർ വ്യക്തിപരമായ ജീവിതശുദ്ധിക്കും സന്മാർഗ്ഗനിഷ്ഠയ്ക്കും പ്രാധാന്യം കൊടുത്തു തുടങ്ങിയതോടുകൂടിയാണു് വലിയ വ്യത്യാസം ദർശിച്ചു തുടങ്ങിയതു്. മലങ്കര സുറിയാനി സഭയിലെ കേസുകളും മത്സരങ്ങളും കമ്മ്യൂണിസത്തിനു നല്ല കളമൊരുക്കി. ക്രൈസ്തവമായ പല സേവനങ്ങളും ഇവിടെ നടന്നുപോന്നതുകൊണ്ടു് ദൂഷ്യങ്ങൾ അത്രതന്നെ പ്രതിഷേധത്തിനു് ഇടയായില്ലെന്നേയുള്ളു. റവ. സി. എഫ്. ആൻഡ്റൂസും, ഡോക്ടർ പെയിററനും ബിഷപ്പ് വെസ്റ്റ് കോട്ടും, ബിഷപ്പ് വാൾഷും, പരുമലത്തിരുമേനിയും, സെന്റു് ഫ്രാൻസിസ് സേവിയറും, കെ. സി. ചാക്കോയുമെല്ലാം കഴിഞ്ഞ ശതാബ്ദങ്ങളിൽ ഇവിടെ ക്രൈസ്തവചൈതന്യത്തിന്റെ രശ്മികൾ വീശിയിരുന്നു. അതുകൊണ്ടു് "കമ്മ്യൂണിസ്റ്റു പ്രോട്ടസ്റ്റന്റിസം" അത്ര ശക്തിപ്പെട്ടില്ലായിരിക്കാം. എന്നാൽ അതു അധികാരത്തിലായി. ഒരു വിധത്തിൽ അതു നന്മയ്ക്കാണെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. 26 മാസത്തെ അവരുടെ ഭരണം മതവിശ്വാസികളെ തട്ടിയുണർത്താൻ സഹായിച്ചിട്ടുണ്ടു്. സ്ഥാപിതതാല്പര്യങ്ങളുടെ അടിയിൽ സ്ഥായിയായ ചില മതതാൽപ്പര്യങ്ങളും ഈശ്വരവിശ്വാസവുമുണ്ടെന്നും, അവയുടെ സംരക്ഷണത്തിനുവേണ്ടി ത്യാഗങ്ങൾ സഹിക്കേണ്ടതാണെന്നുമുള്ള ബോധ്യം ഈശ്വരവിശ്വാസവും ധർമ്മബോധവുമുള്ളവരെ തട്ടിയുണർത്തി. രാജ്യത്തെ നിരീശ്വരപരമായ വിപത്തിൽനിന്നു വിമോചിപ്പിക്കുവാൻ സമരത്തിനു ജനങ്ങൾ തയാറായി. എന്നാൽ ഈ വിമോചനസമരത്തിൽ സ്വീകരിക്കുന്ന മാർഗ്ഗങ്ങൾ തികച്ചും ധർമ്മാധിഷ്ഠിതമായിരിക്കുന്ന കാര്യത്തിൽ മതനേതാക്കൾ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഗാന്ധിജി കൈവരുത്തിത്തന്ന മാർഗ്ഗത്തിൽനിന്നു് ഇൻഡ്യയെ പിന്നോട്ടു നിറുത്തുന്ന വിധത്തിൽ യാതൊന്നും സംഭവിക്കുവാൻ ഇടവരുത്താത്തതാണു്. അക്രമരാഹിത്യത്തിന്റെ മകുടോദാഹരണമായ കാൽവറിയിലെ കുരിശു് ഈ ദുർഘടഘട്ടത്തിൽ കേരള ക്രിസ്ത്യാനികൾ വിസ്മരിച്ചാൽ യഥാർത്ഥമായ വിജയമല്ല നമുക്കു വന്നുചേരുന്നതു്. ഈശ്വരനുണ്ടെന്നു് വിശ്വസിക്കുകയും, ഈശ്വരനില്ലാത്തതുപോലെ ജീവിക്കുകയും ചെയ്യുന്നതിനെക്കാൾ ഭേദം ഈശ്വരനില്ലെന്നു് വിശ്വസിച്ചു അതുപോലെ ജീവിക്കുകയാണെന്നു കമ്മ്യൂണിസ്റ്റുകാർ പറയുന്നതിനു് സാധുത്വം നൽകുന്ന വിധത്തിൽ യാതൊന്നും ഈ സന്ദർഭത്തിൽ സംഭവിക്കുവാൻ ഇടവരാതിരിക്കട്ടെ.

---

## മലങ്കര അസ്സോസ്യേഷൻ

കോട്ടയം, ജൂൺ 11.

മലങ്കര അസ്സോസ്യേഷൻ അടുത്ത സെപ്റ്റംബർ 16-ാംതീയതി വിളിച്ചുകൂട്ടുന്നതിനു്, ഇന്നു പഴയസിമ്മനാരിയിൽവച്ചു ചേർന്ന മാനേജിംഗ് കമ്മിററിയോഗം നിശ്ചയിച്ചിരിക്കുന്നു.

---

### വെല്ലൂർ പള്ളി

വെല്ലൂരിൽ മലങ്കരസുറിയാനി സഭ വകയായി ഒരു പള്ളി സ്ഥാപിക്കുന്നതിലേക്കു്, പാലാർ നദിക്കടുത്തായി, വെല്ലൂർ ആസ്പത്രിയിൽ നിന്നു മുക്കാൽ മൈൽ ദൂരെ, 40 സെന്റു സ്ഥലം 6500രൂപയ്ക്കു് തീറു വാങ്ങിയിരിക്കുന്നു.

... ... :

### വൈദികസിമ്മനാരി

ഓർത്തഡോക്സ് തിയോളജിക്കൽ സിമ്മനാരി മദ്ധ്യവേനൽ അവധി കഴിഞ്ഞു് ജൂൺ 22—ാംതീയതി തുറക്കുന്നതാണു്. സിമ്മനാരി വിപുലീകരിക്കുന്നതിന്റെ പ്രാരംഭമായി ഈ വർഷം കോട്ടയം പഴയസിമ്മനാരിയിലും എം. ഡി. സിമ്മനാരിയോടനുബന്ധിച്ചുള്ള തിയോളജിക്കൽ സിമ്മനാരിക്കെട്ടിടത്തിലുമായി അദ്ധ്യയനം നടത്തപ്പെടുന്നതാണെന്നറിയുന്നു.

# വിദ്യാലയത്തിലേക്ക്

എം. കുര്യൻ.

സമ്മിശ്രമായ വികാരങ്ങളോടുകൂടിയാണ് ആദ്യമായി സ്കൂളിലേക്കു പോകുന്നതു്. ചില കുട്ടികൾ ആദ്യമാദ്യം അതിഷ്ടപ്പെട്ടും, കുറെ കഴിയുന്നതോടെ, എങ്ങനെയെങ്കിലും രക്ഷപ്പെട്ടു കടന്നുപോയാൽ മതിയെന്നുള്ള ചിന്ത അവരിൽ വളർന്നുവന്നേക്കാം. നേരേമറിച്ചു, മറ്റു ചിലരുണ്ട്. ചെറുപ്പത്തിലേ സ്കൂളിൽ പോകണമെന്നു കേൾക്കുന്നതേ വഴക്കാണ്. ശകാരിച്ചും അടിച്ചും മറ്റുമാണ് രക്ഷാകർത്താക്കൾ അവരെ സ്കൂളിലേക്കു പറഞ്ഞയയ്ക്കുന്നതു്. കുറേ കഴിയുന്നതോടെ, ഈ കുട്ടികൾ സ്കൂളിൽപ്പോക്ക് സന്തോഷപ്രദമായ ഒരു കൃത്യമായി പരിഗണിച്ചു തുടങ്ങുന്നതുകാണാം.

എന്തിനാണ് സ്കൂളിൽ പോകുന്നതു്? പല കാരണങ്ങൾ പറയാമെന്നു തോന്നുന്നു.

ജീവിതച്ചെലവിനു വക സമ്പാദിക്കുന്നതിലേക്ക്, നല്ല ഒരു വിദ്യാഭ്യാസം വേണ്ടവണ്ണം തയാറെടുപ്പിക്കുമെന്നതാണ് മുഖ്യമായ കാരണം.

അതിനു പുറമെ, വിശ്രമവേള രസകരമായും പ്രയോജനപ്രദമായും ചെലവഴിക്കുന്നതിനു വിദ്യാഭ്യാസം കുട്ടികൾക്കു സൗകര്യം നൽകും. വായിക്കാനറിഞ്ഞുകൂടാത്തവർക്ക് രസകരവും വിജ്ഞാനപ്രദവുമായ പുസ്തകങ്ങളെക്കൊണ്ട് എന്തു ഗുണമാണു ലഭിക്കുക? സംഗീതം, കല, നാടകം എന്നിവയും ശരിയായി ആസ്വദിക്കാൻ, വിദ്യാഭ്യാസംമുഖേന ലഭിക്കുന്ന പരിശീലനംകൂടാതെസാധ്യമല്ല. സ്റ്റാമ്പുശേഖരണം,തുടങ്ങി,രസകരമായ പലവിശ്രമകാലജോലികളും ശരിയായി കൈകാര്യം ചെയ്യണമെന്നുണ്ടെങ്കിൽ കുറെയൊക്കെ ഔപചാരികമായവിദ്യാഭ്യാസം ആവശ്യമാണ്.

മറെറാരു മുഖ്യകാരണമുണ്ട്. കുടുംബത്തെക്കാൾ വളരെ വിപുലമായ ഒരു സമൂഹത്തിലെ അംഗങ്ങളാണു നാം എന്നുള്ള പാഠം നാം പഠിച്ചുതുടങ്ങുന്നതു് സ്കൂളിൽ വച്ചാണ്. ഒരു പൗരനായി നാം വളർന്നുകൊണ്ടിരിക്കുകയാണല്ലോ. ആ വളർച്ചയിൽ, ക്രമാനുഗതമായി ഓരോ ഘട്ടങ്ങളെ തരണംചെയ്ത്, കൂടുതൽ കൂടുതൽ വ്യാപകമായ ലോകത്തിലേക്കു നാം പ്രവേശിച്ചുകൊണ്ടിരിക്കുകയാണ്. ഒരു ചെറിയ കുടുംബത്തിലെ അംഗങ്ങളായിരുന്ന നാം, അടുത്തതായി നമ്മെത്തന്നെ ഒരു വിദ്യാലയസമൂഹത്തിലെ അംഗങ്ങളായിട്ടാണ് കാണുന്നതു്. അങ്ങനെ സമൂഹത്തിൻെറ വ്യാപ്തി വർദ്ധിച്ചുകൊണ്ടേയിരിക്കും. ഈ വിധത്തിൽ ലഭിക്കുന്ന അനുഭവസമ്പത്ത്, രാജ്യത്തെ പൗരനായും വിശ്വപൗരനായും വളർന്ന്, പൗരത്വം ഉത്തരവാദിത്തത്തോടെ കൈകാര്യം ചെയ്യുന്നതിനുനമ്മെസഹായിക്കുന്നു.

ആദ്യമായി സ്കൂളിൽ ചെല്ലുമ്പോൾ അതുവരെ മനസ്സിലാക്കാതിരുന്ന പല യാഥാർത്ഥ്യങ്ങളും നമ്മെ നേരിടുന്നുണ്ട്. വീട്ടിലുള്ളവർ നമ്മെ സ്നേഹിച്ചിരുന്നു, അതു് ഒരു അവകാശമായി നാം അംഗീകരിക്കുകയും ചെയ്തിരുന്നു. എന്നാൽ സ്കൂളിൽ എത്തിക്കഴിയുമ്പോൾ, മറ്റുള്ളവരുടെ സ്നേഹമോ സൗഹൃദമോ വേണമെന്നുള്ളപക്ഷം നാം അതിനുവേണ്ടി പരിശ്രമിക്കണം. മറ്റുള്ളവരോട് സ്നേഹപൂർവ്വം വർത്തിക്കുകയും അവരുടെ അഭിപ്രായങ്ങൾ ശ്രദ്ധാപൂർവ്വം മനസ്സിലാക്കുകയും, ചിലപ്പോൾ നമ്മുടെ സ്വന്തം അഭിപ്രായങ്ങൾ, മറ്റുള്ളവരുടേതുമായി പൊരുത്തപ്പെട്ടുപോവുകയില്ലെന്നു കണ്ടാൽ മാററിവയ്ക്കുകയുമെല്ലാം ചെയ്യേണ്ടിവരും.

ഈ പരിശീലനം ചില കുട്ടികൾക്കു വളരെ പ്രയാസമായി ... ന്നിയേക്കാം. സൗഹൃദം അങ്ങോ... നൽകാൻ മനസ്സില്ലെങ്കിൽ അതു് ... ങ്ങോട്ടും പ്രതീക്ഷിച്ചുകൂടെന്നുള... പാഠം അവർ വളരെക്കാലം കൊ... ണ്ടേ മനസ്സിലാക്കൂ.

വളരെയധികം ഏകാകികളായി ഒററതിരിഞ്ഞു നടക്കുന്ന കുട്ടികളെ കണ്ടിട്ടില്ലേ? ആദ്യമാദ്യം അവരെ അങ്ങനെ മാററി നിറുത്തുന്നതു് അവരുടെ അമിതമായ ലജ്ജാശീലമായിരിക്കണം, പക്ഷെ അവർ കണ്ടുമുട്ടുന്ന മററു മനുഷ്യരിൽ അവർക്ക് യാതൊരു താല്പര്യവുമില്ലെന്ന ധാരണയാണ് പലപ്പോഴും മററുള്ളവർക്കു കിട്ടുന്നതു്. അങ്ങനെയെങ്കിൽ മററുള്ളവർ ആദ്യം പറഞ്ഞ കുട്ടരുടെ കാര്യത്തിൽ താല്പര്യം പ്രദർശിപ്പിക്കണമെന്നു പ്രതീക്ഷിച്ചുകൂടല്ലോ, ഇതിൻെറഫലമായി അവർ ആദ്യത്തെപ്പോലെതന്നെ, ഏകാകികളായി തുടരുന്നതിനിടയാകുന്നസംഭവങ്ങൾ വിരളമല്ല.

പഴയ പ്രമാണംതന്നെ ഇവിടെയും. അങ്ങോട്ടു കൊടുക്കാതെ എപ്പോഴും ഇങ്ങോട്ടു വാങ്ങിക്കൊണ്ടിരിക്കുക യുക്തമല്ല. സൗഹൃദത്തിൻെറ കാര്യത്തിൽ ഇതു വളരെ വാസ്തവമാണ്. സ്നേഹ സൗമനസ്യങ്ങൾ നൽകാൻ നിങ്ങളുടെ ഭാഗത്തുനിന്നു നിങ്ങൾ തയാറാണെന്നുള്ള ബോധ്യം മററുള്ളവർക്ക് ഉണ്ടാകണം. പരസ്പരസമ്പർക്കത്തിലേക്കും പരസ്പര ധാരണയിലേക്കും അതു വഴിനടത്തിക്കൊള്ളും.

# ഇത്ര എളുപ്പമാണോ?

ലളിത

"അമ്മച്ചീ!"

"എന്താ മോളേ?"

"അമ്മച്ചിക്കും അപ്പച്ചനും എന്തെളുപ്പമാണ് കാര്യങ്ങളൊക്കെ. എനിക്കും പ്രായമായിരുന്നെങ്കിൽ!"

അതാണ് കുഞ്ഞുമോളുടെ വിചാരം. മററുള്ളവക്കെല്ലാം എളുപ്പമാണ്. എനിക്കുമാത്രം ബുദ്ധിമുട്ടും പ്രയാസവും. ജീവിതത്തിൽ മിക്ക മനുഷ്യരും ചിലപ്പോഴെങ്കിലും ആ രീതിയിൽ ചിന്തിക്കുന്നതായികാണാം.

വിജയത്തിലേക്ക് എളുപ്പമുള്ള ഒരു മാർഗ്ഗമാണു നാം അന്വേഷിക്കുന്നത്. സുഖമായി ജീവിക്കാനുള്ള സാഹചര്യങ്ങൾ ഉണ്ടാകണം; അതു എത്രയും എളുപ്പം, എത്രയും കുറച്ചു ബുദ്ധിമുട്ടുകളോടുകൂടി, ലഭിക്കുമോ അത്രയും നല്ലതു്.

**വിമർശകൻ**

പ്രശസ്തനായ ഒരു നാടക വിമർശകനായിരുന്ന ജയിംസ് അഗേററിനോടു് ഒരിക്കൽ ഒരു യുവാവു് ചോദിച്ചു: "ഒരുത്തമ നാടകവിമർശകനായിത്തീരുന്നതിൻെറ പിന്നിലുള്ള രഹസ്യമെന്താണ്?"

അഗേററു മറുപടി പറഞ്ഞു: "നിങ്ങൾ വിമർശിക്കാൻ പുറപ്പെടുന്നതിനു മുമ്പ് 30 നാടകകൃത്തുക്കളുടെയെങ്കിലും കൃതികൾ സമഗ്രമായി പഠിച്ചിരിക്കണം. മഹത്തരമായ നാടകമെന്താണെന്നു മനസ്സിലാക്കാൻ അതാവശ്യമാണ്."

"അത്രയും പഠിച്ചുതീർക്കുമ്പോഴേക്കും എനിക്കു വയസ്സു നാല്പതെങ്കിലുമാകുമല്ലൊ?"

"ശരിയാണ്. നിങ്ങളുടെ അഭിപ്രായങ്ങൾക്കെന്തെങ്കിലും വില കല്പിക്കപ്പെടണമെങ്കിൽ, നിങ്ങൾക്കു കുറഞ്ഞതു നാല്പതു വയസ്സെങ്കിലും വേണം!'

അദ്ധ്വാനം കൂടാതെ വളർച്ച സാദ്ധ്യമല്ലെന്നാണിതു കാണിക്കുന്നതു്. അതിലേക്ക് കുറുക്കുവഴികളൊന്നുമില്ല. കഠിനാദ്ധ്വാനവും സ്ഥിരപരിശ്രമവും ജീവിതത്തിൻെറ പൊതുനിരത്തിൽ നമുക്ക് കൂട്ടുകാരായി വേണം.

**തനിയെ വളരും!**

മഹാന്മാർ നിഷ്പ്രയാസം ഓരോന്നു പ്രവത്തിക്കുന്നുവെന്നാണ് പലരുടെയും ധാരണ. ആത്മപ്രചോദനത്തെപ്പററി പലരും പറയാറുണ്ടു്. യാതൊരു പ്രയത്നവും വേണ്ട, പ്രവത്തനം പ്രചോദനത്തിൻെറ ഫലമായി സ്വതവേ വന്നുകൊള്ളുമെന്നുപോലും ചിലർ ചിന്തിക്കാറുണ്ടെന്നു തോന്നുന്നു. എന്നാൽ വാസ്തവം അതിൽനിന്നു വളരെ ഭിന്നമാണെന്നാണ് മഹാത്മാക്കളുടെ ജീവചരിത്രം ചൂണ്ടിക്കാണിക്കുന്നതു്. ആയാസരഹിതമെന്ന് വെളിയിൽ നിൽക്കുന്നവക്കു തോന്നുന്ന പ്രവത്തനങ്ങളുടെ പിന്നിൽ കഠിനമായ അദ്ധ്വാനവും വിശ്രമരഹിതമായ പ്രയത്നവും ഉറക്കമിളച്ചുള്ള ജാഗരണവും വളരെയധികം ഉണ്ടായിരുന്നു കാണുമെന്നുള്ളതിൽ സംശയമില്ല.

പ്രഖ്യാതനായ ഒരു ചെറുകഥാകൃത്തായ ബൽസാക്ക് തന്നെത്താൻ വർണ്ണിക്കുന്നതു നോക്കുക: "ജീവസന്ധാരണത്തിനു ഞാൻ, അടച്ചുകിടക്കുന്ന ഖനിയിലെ തൊഴിലാളിയെപ്പോലെ, കഠിനമായി അദ്ധ്വാനിക്കേണ്ടിവന്നു."

ഫ്ളോബർട്ട് പറയുന്നു:"ഞാൻ രോഗിയും ദേഷ്യക്കാരനും നൂറുനൂറു വേദനകൾക്ക് ഇരയുമായിരുന്നു. എല്ലാത്തിനോടുമൊരു നീരസം എന്നെ കാർന്നു തിന്നുകൊണ്ടിരുന്നു. എന്നിരിക്കിലും, ഒരു യഥാർത്ഥതൊഴിലാളിയെപ്പോലെ, മഴയോ കാറേറാ, ചൂടോ തണുപ്പോ വകവയ്ക്കാതെ പണിയെടുക്കുന്ന വേലക്കാരനെപ്പോലെ, ഞാൻ എൻെറ അദ്ധ്വാനം തുടർന്നുകൊണ്ടിരുന്നു."

ആന്തരികപ്രചോദനത്തിൻെറ ഫലമെന്നു മനുഷ്യർ സങ്കല്പിക്കുന്ന പല ജോലിയുടെയും പിന്നിൽ, ധാരധാരയായി ഒഴുകിയ വിയർപ്പിൻെറയും നിരന്തരമായ മാനസിക ക്ലേശത്തിൻെറയും നിശ്ശബ്ദചരിതങ്ങൾ കാണാതിരിക്കയില്ല.

**ത്യാഗമോ? പക്ഷേ........**

സാമൂഹ്യവും സാമ്പത്തികവുമായ രംഗങ്ങളിൽ അദ്ധ്വാനം ഏററവും കൂടുതൽ ആവശ്യമുള്ള ഒരു കാലഘട്ടമാണിതു്. കുറച്ചൊക്കെ ത്യാഗം സഹിക്കാതെ ഭദ്രമായ, ഉറപ്പുള്ള ഒരു സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുക സാദ്ധ്യമല്ല. ഏററവും കുറച്ചു മണിക്കൂർ ജോലിചെയ്യു് ഏററവും കൂടുതൽ ശമ്പളം വാങ്ങണം, പ്രയത്നവും അദ്ധ്വാനവും കഴിവതുംകുറഞ്ഞിരിക്കണം,എന്നീ വിധത്തിലുള്ള ചിന്താഗതി വളർന്നുവരുന്ന ഈ കാലത്തു് ത്യാഗത്തിൻെറയും സേവനത്തിൻെറയും സ്വരം തന്നെ മന്ദീഭവിച്ചുതുടങ്ങിട്ടില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

**അവിടെയും,........?**

മതപരവും ആദ്ധ്യാത്മികവുമായ രംഗത്തെ കഥ വ്യത്യസ്തമല്ല. സ്ഥിരമായ പ്രയത്നം കൂടാതെ ക്രിസ്തീയ ജീവിതം വിജയകരമായി നയിക്കുക സാദ്ധ്യമല്ല. പ്രവൃത്തികളിൽ പ്രതിഫലിക്കാത്ത വിശ്വാസം വിശ്വാസമേയല്ലെന്നാണ് പൗലൂസിൻെറ അഭിപ്രായം. ലോകത്തിലെ ഏററവുംവലിയ ദാനമാണു കൃപയെന്നുവരുകിൽ, ഏററവും വലിയ ഉത്തരവാദിത്തവും അതുതന്നെ.

ജയിംസ് ഡെന്നി എഴുതി: "ദൈവരാജ്യം സദുദ്ദേശിതർക്കുവേണ്ടിയുള്ളതല്ല; നിരാശയുടെ വക്കത്തെത്തി വീണ്ടും തേടിക്കൊണ്ടിരിക്കുന്നവക്കുവേണ്ടിയുള്ളതാണതു്!"

പ്രയത്നം കൂടാതെ സഞ്ചരിക്കാവുന്ന വഴി ഒന്നേയുള്ളൂ—കുന്നിറങ്ങി താഴോട്ടുപോകുന്നതിനുള്ള മാർഗ്ഗം. നക്ഷത്രങ്ങളിലെത്തുന്നതിനുള്ള പാത കിഴക്കാംതൂക്കുപോലെ ചരിഞ്ഞതാണകി-ക്കുന്നതു്.

* * *

തൻെറ തലമുറ തൻെറ അപ്പൻെറ തലമുറയെ അപേക്ഷിച്ചു വളരെയേറെ പുതിയ പ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതായി ഒരു ബാലിക സദാ അവകാശവാദം മുഴക്കുമായിരുന്നു.

അപ്പൻ അവളെ വെല്ലുവിളിച്ചു: "എന്നാൽ കേൾക്കട്ടെ, നിൻെറ തലമുറയ്ക്കു് പ്രത്യേകമായുള്ള ഒരു പ്രശ്നം."

"അണുബോമ്പു്."

"ഏയ്. അതിനെപ്പററി എൻെറ തലമുറയിലെ ഒരു പദ്യത്തിൽ പരാമർശിച്ചു കാണുന്നുണ്ടല്ലോ."

"വർണ്ണസമ്പ്രദായം."

"അതും പുതിയതല്ല."

അവസാനം അവൾ പറഞ്ഞു: "പുരോഗമനാശയക്കാരായ മാതാപിതാക്കൾ? അപ്പൻെറ തലമുറയിൽ അവരെക്കൊണ്ടു ശല്യമില്ലായിരുന്നല്ലൊ?"

അതിനു തൃപ്തികരമായ മറുപടി നൽകാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

# എക്യുമെനിക്കൽസമ്മേളനത്തിൽ ഓർത്ത ഡോക്സ് സഭ പങ്കെടുക്കുമോ?

പി. വി. ജോർജ്ജ്, ഒഹൈയോ.

ക്രൈസ്തവലോകത്തെ മുഴവൻ ക്ഷണിക്കുന്നുവെങ്കിൽ മാത്രമേ, മാർപാപ്പാ വിളിച്ചു കൂട്ടുന്ന എക്യുമെനിക്കൽസമ്മേളനത്തിൽ പൗരസ്ത്യ ഓത്തഡോക്സ്സഭകൾപങ്കെടുക്കുകയുള്ളുവെന്ന് കുസ്തന്തീനോപ്പോലീസ് പാത്രിയക്കീസിൻെറ ഒരു പ്രസ്താവനയിൽ പറയുന്നു. പെൻസില്‍വേനിയയിൽ വച്ച് സഭകളുടെ അഖിലലോകകൗൺസിലിൻെറ ആഭിമുഖ്യത്തിൽ നടന്ന ഒരു സമ്മേളനത്തിലേക്കയച്ച സന്ദേശത്തിലാണ്; അദ്ദേഹം ഈ വസ്തുത വെളിപ്പെടുത്തിയതു്.

പ്രസ്താവനയിൽ ഇപ്രകാരം പറയുന്നു. "എല്ലാ ക്രൈസ്തവരുടെയും കൂടിയല്ലാതുള്ള സമ്മേളനത്തെ യഥാർത്ഥത്തിൽ എക്യുമെനിക്കൽ സമ്മേളനമെന്നു പരാമർശിച്ചു കൂടാ. ക്രൈസ്തവലോകം മുഴവൻ ക്ഷണിക്കപ്പെടുന്ന പക്ഷം മാത്രമേ ഓത്തഡോക്സ് സഭ പ്രതിനിധികളെ അയയ്ക്കുകയുള്ളു. മററു സഭകൾ, അഖില ലോകകൗൺസിലിലൂടെയെങ്കിലും പ്രതിനിധാനം ചെയ്യപ്പെട്ടിരിക്കണം"

ജനസംഖ്യ......

ജനസംഖ്യ ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇന്നത്തെ ലോകത്തിൽ ഉത്തരവാദിത്തപൂർവം മാതാപിതാക്കന്മാരുടെ കത്തവ്യം കൈകാര്യം ചെയ്യുന്നതിനേപ്പററി ഓക്സ്ഫോർഡിൽ (ഇംഗ്ളണ്ട്) നടന്ന ഒരു സമ്മേളനത്തിൽ ഒമ്പതു രാജ്യങ്ങളിൽ നിന്നുള്ള പ്രോട്ടസ്റ്റൻറു, ആംഗ്ളിക്കൻ, പൗരസ്ത്യ ഓത്തഡോക്സ് എന്നീ സഭകളിലെ നേതാക്കന്മാർ പങ്കെടുത്തിരുന്നു.

കോപ്ററിക്ക്പാത്രിയക്കീസ്

മീനാ അൽബാറാ മുസ്സി എൽമെററ് വഹാദ് എന്ന വൈദിക ശ്രേഷ്ഠനെ ഈഗുപ്തായസഭയുടെ പാത്രിയക്കീസായി തെരഞ്ഞെടുത്തിരിക്കുന്നു. ഈജിപ്ത്, എത്തിയോപ്യ, സുഡാൻ, പലസ്തീൻ, ദക്ഷിണാഫ്രിക്കാ എന്നിവിടങ്ങളിലായി 60ലക്ഷത്തോളം ഈഗുപ്തായക്കാരുണ്ട്. സുന്നഹദോസ് തെരഞ്ഞെടുത്ത മൂന്നു നാമങ്ങളടങ്ങിയ ഒരു കവറിൽനിന്നു് 5വയസ്സുള്ള ഒരു ബാലനാണ് അവസാനമായി വഹാഭിൻെറ പേരെഴുതിയ ചീട്ട് എടുത്തതു്. പുതിയ പാത്രിയക്കീസിനു് 57വയസ്സു പ്രായമുണ്ട്. അദ്ദേഹം ഒരു കാലത്തു് അലക്സ്ബ്രിയായിൽ കുക്കിൻെറ ട്രാവൽ ഏജൻസിയിൽ ജോലി നോക്കിയിരുന്നു.

എക്സിക്യൂട്ടീവ്ഓഫീസർ

ഒളിമ്പിയയിലെ ബിഷപ്പ് ബെയിൻ ആംഗ്ളിക്കൻ സഭയുടെ എക്സിക്യൂട്ടീവ് ആഫീസറായി... മിതനായിരിക്കുന്നു. 1955ലെ ലാം... ത്ത് സമ്മേളനമാണ് ഇങ്ങ... യൊരു സ്ഥാനം ആദ്യമായി സൃഷ്ടി... ച്ചതു്. ആംഗ്ലിക്കൻ സഭയിൽ അടുത്ത കാലത്തുണ്ടായിട്ടുള്ള ഏററവും അത്ഥവത്തായ സംഭവങ്ങളിലൊന്നാണ് ബിഷപ്പ് ബെയിനിൻെറ നിയമനമെന്നു് ബിഷപ്പ് ലിററൻബർഗർ പ്രസ്താവിച്ചു.

യൂറോപ്പിലുള്ള അമേരിക്കൻ ഇടവകകളുടെ മേൽനോട്ടവും ബിഷപ്പ്ബെയിൻ വഹിക്കുന്നതാണ്.

അനാസ്ഥ...

അമേരിക്കയിലെ പള്ളികളിൽ ആളുകൾ തിങ്ങിക്കൂടുമ്പോൾ ഇംഗ്ലണ്ടിലെ പള്ളികൾ ഒഴിഞ്ഞു കിടക്കുന്നു"വെന്നു് ഒരു വാത്ത ഏതാനും വർഷം മുമ്പ് ചർച്ചുവീക്കിലിയിൽ കാണുകയുണ്ടായി. കാററു് മാറി വീശുന്ന ലക്ഷണമാണ് ഇപ്പോൾ കാണുന്നതു്. ഒഹൈയോ സംസ്ഥാനത്തിൻെറ തലസ്ഥാനമായ കൊളംബസ്സിൽ കഴിഞ്ഞ വർഷം 25 ശതമാനം ആളുകൾ മാത്രമേ ഞായറാഴ്ച ആരാധനയിൽ സംബന്ധിച്ചിരുന്നുള്ളുവെന്നു കണക്കുകളിൽ കാണുന്നു.

# ക്രിസ്തീയജീവിതം മരണത്തിൽനിന്നു ജീവനിലേക്കുള്ള പ്രവേശനം

(എം. തൊമ്മൻ)

"മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കയും കേൾക്കുന്നവർ ജീവിക്കയും ചെയ്യുന്ന നാഴിക വരുന്നു; ഇപ്പോൾ വന്നുമിരിക്കുന്നു."
(യോഹന്നാൻ 5:25)

യേശുക്രിസ്തുവിലുള്ള പുതിയ ജീവന്റെ അനുഭവത്തിലേക്കു പ്രവേശിച്ചിട്ടുള്ളവർ അവരുടെ പുതിയ ജീവിതവും സ്വാർത്ഥപരമായ പഴയ ജീവിതവും തമ്മിലുള്ള വ്യത്യാസം ജീവനും മരണവും തമ്മിലുള്ള വ്യത്യാസം പോലെയാണെന്നു പറഞ്ഞിട്ടുണ്ട്. നാം മരണം വിട്ടു ജീവനിൽ കടന്നിരിക്കുന്നു എന്നു നമുക്കറിയാം എന്നാണ് യോഹന്നാൻ ശ്ലീഹാ സ്വന്ത അനുഭവത്തെക്കുറിച്ചു പറയുന്നത്. (1 യോഹ:3:14) മുടിയനായ പുത്രന്റെ ഉപമയിൽ, തിരിച്ചുവന്ന മകനെക്കുറിച്ചു പിതാവുപറഞ്ഞതു് "ഈ എന്റെ മകൻ മരിച്ചവനായിരുന്നു; വീണ്ടും ജീവിച്ചു" എന്നാണ്. മാനസാന്തരജീവിതത്തെക്കുറിച്ചുള്ള കർത്താവിന്റെ അഭിപ്രായവും വിശ്വാസികളുടെ അനുഭവസാക്ഷിയും യോജിക്കുന്നതായി ഇതിൽനിന്നു മനസ്സിലാക്കാം. സ്വാർത്ഥപരമായ സ്വാഭാവികജീവിതവും യേശുക്രിസ്തുവിലുള്ള ജീവിതവും തമ്മിൽ മരണവും ജീവനും തമ്മിലുള്ള വ്യത്യാസമുണ്ടെന്നു പറയുന്നതു് അതിശയോക്തിപരമായ അലങ്കാരഭാഷയല്ലേ എന്നു നമുക്കു സംശയം തോന്നാം. എന്നാൽ യേശുക്രിസ്തുവിലുള്ള ജയജീവിതത്തിന്റെ അനുഭവത്തിലേക്കു പ്രവേശിച്ചിട്ടുള്ള യാതൊരുത്തനും പറയാതിരിക്കയില്ല "ഇപ്പോൾ മാത്രമാണ് ഞാൻ യഥാർത്ഥത്തിൽ ജീവിക്കാൻ തുടങ്ങിയതു്" എന്നു്.

സാധാരണ ജീവിതത്തെ സംബന്ധിച്ചു രണ്ടുമൂന്നു് പ്രധാന കാര്യങ്ങളെ നമുക്കു പരിശോധിച്ചുനോക്കാം.

1. ജീവിതത്തിന്റെ ലക്ഷ്യമില്ലായ്മ. യാതൊരു ലക്ഷ്യവുമില്ലാതെ ജീവിക്കുക മനുഷ്യനു സാദ്ധ്യമല്ല. മനുഷ്യൻ എന്തു ചെയ്താലും ചെയ്യാതിരുന്നാലും അതിനു് ഒരു ഉദ്ദേശമുണ്ടായിരിക്കും, സുഖമായിട്ടോ അലസമായിട്ടോ ജീവിതം കഴിച്ചാൽ മതിയെന്നു വിചാരിക്കുന്ന ആളിനു് അതു തന്നെ ഒരു ലക്ഷ്യമാണ്. അതുകൊണ്ടു് ജീവിതത്തിന്റെ ലക്ഷ്യമില്ലായ്മ എന്നു പറയുമ്പോൾ അർത്ഥമാക്കുന്നതു് മനുഷ്യന്റെ അപ്പൊഴപ്പോൾ ഉള്ള പ്രവൃത്തികളുടെ പിന്നിൽ യാതൊരുദ്ദേശങ്ങളുമില്ലെന്നല്ല. നിസ്സാരങ്ങളും അന്യോന്യം പൊരുത്തപ്പെടാത്തവയുമായ പല പല ഉദ്ദേശങ്ങൾ മിക്കവരുടെയും ജീവിതത്തിലുണ്ടു്. ജീവിതത്തെ ആകപ്പാടെ വീക്ഷിക്കുമ്പോൾ സർവ്വപ്രധാനമായ എന്തെങ്കിലും ഒരു ലക്ഷ്യം ഇങ്ങനെയുള്ള ജീവിതങ്ങളിൽ ഉള്ളതായി തോന്നുകയില്ല. അതുകൊണ്ടു് പ്രത്യേകലക്ഷ്യമെന്നുമില്ലാതെ, അപ്പൊഴപ്പോൾ ഉണ്ടാകുന്ന താല്പര്യങ്ങൾക്കു് അധീനരായി സമാധാനമോ സന്തുഷ്ടിയോ ഇല്ലാതെ ജീവിതം മുമ്പോട്ടുതള്ളുന്നവരായിട്ടാണ് ഇങ്ങനെയുള്ളവരെ കാണുന്നതു്. ജീവിതത്തിന്റെ എല്ലാ വശങ്ങളെയും കൂട്ടിയിണക്കി എല്ലാ കഴിവുകളെയും പരമാവധി വികസിപ്പിച്ചു് നിയന്ത്രണാധീനമാക്കി കാര്യക്ഷമമായും സമാധാനപരമായും ജീവിതം നയിക്കുവാൻ സഹായിക്കുന്ന ഒരു ലക്ഷ്യം ഇവർക്കില്ല. ഇങ്ങനെയുള്ള ജീവിതം അതിന്റെ ഉപരിതലത്തിൽ എത്ര തന്നെ സുഖസമൃദ്ധമോ സംഭവബഹുലമോ ആയി തോന്നിയാലും അതിന്റെ അടിത്തട്ടിൽ അർത്ഥശൂന്യവും ആശാരഹിതവും നിർജ്ജീവവുമായിരിക്കും.

2. വേറൊരു നിർജ്ജീവാവസ്ഥ കർമ്മാചാരങ്ങളിൽ മാത്രം അധിഷ്ഠിതമായ ജീവിതത്തിന്റേതാണ്. വെളിപ്പാട്ടു പുസ്തകത്തിൽ കർത്താവു സർദ്ദീസിലെ സഭയോടു പറയുന്ന വാക്കുകൾ ശ്രദ്ധിക്കുക. "ഞാൻ നിന്റെ പ്രവൃത്തി അറിയുന്നു. ജീവനുള്ളവൻ എന്നു നിനക്കു പേർ ഉണ്ടെങ്കിലും നീ മരിച്ചവനാകുന്നു." (വെളിപ്പാട്ടു 3:1) പ്രതീക്ഷാനിർഭരമായ പ്രാർത്ഥന, സ്നേഹവും സൗഹാർദ്ദവും അനുഭപ്പെടുന്ന കൂട്ടായ്മ, ദൈവബോധവും വിനയവും വളർത്തുന്ന ആരാധന, ദൈവസാന്നിദ്ധ്യവും ശക്തിയും നൽകുന്ന കൃപാമാർഗ്ഗങ്ങൾ, സുവിശേഷഘോഷണത്തിലുള്ള ശുഷ്കാന്തി എന്നിവയില്ലാത്ത ഒരു സഭയെ കണ്ടുമുട്ടുന്ന പക്ഷം അതു നിർജ്ജീവമാണെന്നു പറയാവുന്നതാണ്. മതത്തിന്റെ ആത്മാവില്ലാതെ അതിന്റെ ബാഹ്യരൂപം മാത്രമുള്ള സഭയും വ്യക്തിയും നിർജ്ജീവമാണ്. നമ്മിൽ പലരും ഈ നിലയിലല്ലയോ എന്നു നാം ചിന്തിക്കേണ്ടതാണ്.

3. വേറൊരു തരത്തിലുള്ള നിർജ്ജീവാവസ്ഥയും പുതിയ നിയമത്തിൽ വിവരിച്ചിട്ടുണ്ട്. "അതിക്രമങ്ങളാലും പാപങ്ങളാലും മരിച്ചവരായിരുന്ന നിങ്ങൾ" എന്നു പൗലൂസ് അപ്പോസ്തോലൻ എഫേസ്യരേക്കുറിച്ചു പറഞ്ഞിട്ടുള്ള ഭാഗം നോക്കുക (എഫേസ്യർ 2:1) നമ്മുടെ ഏതെങ്കിലും ഒരു അവയവമോ അല്ലെങ്കിൽ ശക്തിയോ വളരെ നാൾ വിനിയോഗിക്കാതിരിക്കയാണെങ്കിൽ അതു സ്വാധീനമില്ലാതായി ക്രമേണ നശിച്ചുപോകുന്നതായി കാണാം. അതുപോലെ തന്നെ അദൃശ്യനായ ദൈവത്തോടു സംസർഗ്ഗം പുലർത്തുവാനുള്ള മനുഷ്യന്റെ കഴിവിനെ മനുഷ്യൻ അവഗണിക്കയോ വിനിയോഗിക്കാതിരിക്കയോ ചെയ്താൽ ആ കഴിവു കാലക്രമത്തിൽ ഇല്ലാതാകും. അശുദ്ധ വിചാരങ്ങൾക്കു മനസ്സിനെ വിട്ടുകൊടുക്കുന്ന ആൾ ക്രമേണ വിശുദ്ധവും ഉന്നതവുമായ ചിന്തക്കു അശക്തനായിത്തീരും. ഇങ്ങനെയുള്ളവരെക്കുറിച്ചു് "അവർക്കു അവരുടെ പ്രതിഫലം കിട്ടിപ്പോയി" എന്നു കർത്താവു പറഞ്ഞതു് ജീവിതത്തെ സംബന്ധിച്ച ഒരു വലിയ പ്രമാണം നമ്മെ പഠിപ്പിക്കുവാണ് "ജഡത്തിന്റെ ചിന്ത മരണം" (റോമർ 8:6)

മേൽവിവരിച്ച മൂന്നു തരത്തിലുള്ള നിർജ്ജീവാവസ്ഥയ്ക്കു വിധേയമാണ് മനുഷ്യജീവിതം. ഇതിൽനിന്നു രക്ഷനേടാനുള്ള ഏകമാർഗ്ഗം യേശുക്രിസ്തുവിലുള്ള ജീവിതമാണ്. ലക്ഷ്യമില്ലാത്ത ജീവിതത്തിന്റെ പ്രശ്നങ്ങൾക്കു പരിഹാരമായി നവംനവങ്ങളായ അനുഭവങ്ങളെ തേടി ഓടിനടന്നതുകൊ

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. കൊലോസ്സ്യർ 2:20—23**

ക്രിസ്ത്യാനിയുടെ വിശ്വാസം ലൗകികജ്ഞാനത്തിലല്ല, ക്രിസ്തുവിലുള്ള ദൈവത്തിൻെറ വെളിപാടിലാണ് അടിസ്ഥാനപ്പെട്ടിരിക്കുന്നതെന്ന് അപ്പോസ്തോലൻ വീണ്ടും കൊലോസ്സ്യരെ ഓർമ്മിപ്പിക്കുന്നു. മനുഷ്യനിർമ്മിതമായ നിയമങ്ങളും ആചാരങ്ങളും കൃത്യമായി അനുഷ്ഠിച്ചാൽ മതിയെന്നുള്ള ചിന്താഗതി ശരിയല്ല. അവയെ സർവ്വപ്രധാനമായി കരുതുന്നവർ അവയുടെ അനുഷ്ഠാനത്തിൽ തൃപ്തിയടയുകയും അഹംഭാവികളായിത്തീരുകയും ചെയ്യാറുണ്ട്. പരീശന്മാരുടെ പാപം അതായിരുന്നു. ക്രിസ്ത്യാനി അവൻെറ പുണ്യപരിശീലനത്തിലോ പുണ്യപ്രവൃത്തികളിലോ ആശ്രയിക്കുന്നില്ല, അവനിൽ വ്യാപരിക്കുന്ന ദൈവകൃപയാണ് എല്ലാററിനും ആധാരമായിട്ടുള്ളതെന്നു അവനറിയാം. സ്വയപ്രശംസക്കു വകനൽകുന്ന യാതൊന്നും അവൻെറ ജീവിതത്തിലില്ല. ശാരീരികമായ അഭിലാഷങ്ങളെയും പരീക്ഷകളെയും അല്പകാലത്തേക്കു തടഞ്ഞുനിർത്തുവാൻ നിയമങ്ങൾ സഹായിച്ചേക്കാം. എന്നാൽ അവയുടെമേൽ പൂർണ്ണവിജയം നേടുവാൻ അവയ്ക്കു സാദ്ധ്യമല്ല. നമ്മിൽ വസിക്കുന്ന ക്രിസ്തുവിനോടുള്ള ആത്മീയബന്ധം പ്രാർത്ഥന, ആരാധന മുതലായവയാൽ പരിപോഷിപ്പിക്കപ്പെടുന്നതനുസരിച്ച് പാപത്തിന്മേൽ ജയംകൊള്ളുവാൻ നമുക്കു കഴിയും. ഈ അനുഭവം നമുക്കുണ്ടോ?

**ചൊവ്വാ. കൊലോസ്സ്യർ 3:1—4**

മാമോദീസായിൽ ക്രിസ്തുവിനെ സ്വീകരിച്ചിരിക്കുന്ന ക്രിസ്ത്യാനികൾ പാപകരമായ പഴയജീവിതത്തിനു മരിച്ചവരാണെന്നു പൗലൂസ്ശ്ലീഹാ വീണ്ടും വീണ്ടും പറഞ്ഞിട്ടുണ്ട്. വെള്ളത്തിൽ മുങ്ങി മാമോദീസാ സ്വീകരിക്കുന്ന ഒരാളിൻെറ ചിത്രം മനസ്സിൽ വച്ചുകൊണ്ടായിരിക്കാം പൗലൂസ് ഇതെഴുതിയത്. വെള്ളത്തിൽനിന്നു പൊങ്ങിവരുന്ന ആൾ ഒരു പുതിയ ജീവിതത്തിലേക്കു പ്രവേശിക്കുന്നതുപോലെ, ക്രിസ്തുവിനോടുകൂടെ ആത്മീയമായി ക്രൂശിക്കപ്പെട്ടശേഷം ക്രിസ്തുവിനോടുകൂടെ ഉയർത്തെഴുന്നേററിരിക്കുന്ന നാം മഹത്വീകരിക്കപ്പെട്ടവനായി സ്വർഗ്ഗത്തിൽ സ്ഥിതിചെയ്യുന്ന ക്രിസ്തുവിൻെറ സ്വർഗ്ഗീയതാല്പര്യങ്ങൾ ഉള്ളവരായിത്തീരേണ്ടതാണ്. ഒരു ക്രിസ്ത്യാനിയുടെ ജീവിതതാല്പര്യങ്ങൾ ഭൗമികമല്ല, സ്വർഗ്ഗീയമാണ്. അതുകൊണ്ട് ഭൗമികവ്യാപാരങ്ങളിൽ ക്രിസ്ത്യാനിക്കു ശ്രദ്ധയില്ല എന്നർത്ഥമില്ല. ക്രിസ്ത്യാനി എല്ലാം സ്വർഗ്ഗീയമൂല്യങ്ങളുടെ പശ്ചാത്തലത്തിൽ കാണുകയും വിലയിരുത്തുകയും ചെയ്യുന്നു എന്നേയുള്ളു. ക്രിസ്തുവിൻെറ സ്വഭാവത്തിൽ അനുദിനം വള[illegible]വരണമെന്നുള്ളതാണ് അവൻെറ ആഗ്രഹം. നമ്മുടെ ജീവിതത്തെ ഭരിക്കുന്ന പ്രധാന ആഗ്രഹം ഇതാണോ?

**ബുധൻ. കൊലോസ്സ്യർ 3:5–8**

ദൈവഹിതത്തിനെതിരായിട്ടുള്ള നമ്മുടെ പ്രവണതകളെയെല്ലാം ഹനിക്കുവാൻ അപ്പോസ്തോലൻ ആവശ്യപ്പെടുന്നു. വി. മത്തായിയുടെ സുവിശേഷം അഞ്ചാം അദ്ധ്യായത്തിലെ 29-ം, 30-ം വാക്യങ്ങൾ താരതമ്യപ്പെടുത്തി നോക്കുക. ഇടർച്ച വരുത്തുന്ന വലങ്കണ്ണോ വലങ്കയ്യോ നശിപ്പിച്ചുകളയുവാൻ കർത്താവു ആജ്ഞാപിക്കുന്നു. നമ്മുടെ ശരീരം പരിശുദ്ധാത്മാവിൻെറ ആലയമാണ്. അതുകൊണ്ട് ശരീരത്തിൻെറ അവയവങ്ങളെ പാവനമായി സംരക്ഷിക്കേണ്ട ചുമതല നമുക്കുണ്ട്. ശരീരം പരിശുദ്ധാത്മാവിൻെറ പ്രവർത്തനത്തിനു പരിപൂർണ്ണമായി വിധേയമായിരിക്കണമെങ്കിൽ വളരെ ആത്മനിയന്ത്രണം ആവശ്യമാണ്. അപ്പോസ്തോലൻ മരിപ്പിക്കുവാൻ ആവശ്യപ്പെടുന്ന കാര്യങ്ങൾ ഏവയാണ്? നാം അവയ്ക്കു അധീനരാകുമ്പോളാണ് ദൈവകോപം അല്ലെങ്കിൽ ദൈവത്തിൻെറ ന്യായവിധി നമ്മുടെ മേൽ വരുന്നത്. നമ്മുടെ ആത്മീയജീവിതത്തിൽ വളർച്ച പ്രാപിക്കുവാൻ ആവശ്യമായ ആത്മനിയന്ത്രണവും ശിക്ഷണവും പരിശീലിക്കുവാൻ നാം ശ്രദ്ധിക്കുന്നുണ്ടോ?

**വ്യാഴം. കൊലോസ്സ്യർ 3.9—13**

ക്രിസ്തുവിലുള്ള പുതിയ മനുഷ്യൻെറ ഒരു ചിത്രമാണ് അപ്പോസ്തോലൻ ഇവിടെ വരച്ചുകാണിക്കുന്നത്. ദൈവത്തിൽനിന്നു പഠിക്കുവാനും ദൈവഹിതമനുസരിച്ചു ജീവിതം മുഴുവനും ക്രമീകരിക്കുവാനും അവൻ സന്നദ്ധനാണ്. അവൻ ഏതുജാതിയാലോ നിലയിലോ ഉള്ളവനായാലും അവനിൽ വസിച്ച് എല്ലാം പുതുതാക്കിത്തീർക്കുവാൻ ക്രിസ്തു സന്നദ്ധനാണ്. മററുള്ളവരെക്കുറിച്ചുള്ള കരുതൽ, ദയ, വിനയം എന്നിവ ഒരു ക്രിസ്ത്യാനിയുടെ ജീവിതലക്ഷണങ്ങളാണ്. ക്രിസ്ത്യാനിയുടെ സ്വഭാവരൂപാന്തരം ക്രമാഗതമായ ഒരുവളർച്ചയാണെന്നു നാം ഓർക്കണം. പഴയമനുഷ്യൻ അപ്പഴപ്പോൾ തലപൊക്കും. പുതിയ മനുഷ്യനും പഴയമനുഷ്യനും, അതായത് ജീവിതത്തിലെ പരസ്പരവിരുദ്ധ

---

ണ്ട ഫലമില്ല. പണ്ട് അസീസിയിലെ ഫ്രാൻസിസ് തൻെറ മാനസാന്തരത്തിനു മുമ്പു ചെയ്തത് അതാണ്. എന്നാൽ ആ വഴിക്കു അദ്ദേഹം രക്ഷ കണ്ടെത്തിയില്ല. കർമ്മാചാരങ്ങൾ കൊണ്ടുമാത്രം തൃപ്തിപ്പെടുന്ന ഒരു സഭയോ വ്യക്തിയോ പുതിയ പുതിയ സംഘടനകൾ രൂപവൽക്കരിക്കുകയോ കർമ്മപദ്ധതികൾ ആവിഷ്കരിക്കുകയോ സ്ഥാപനങ്ങൾ തുടങ്ങുകയോ ചെയ്തതുകൊണ്ടു മാത്രം സജീവമായിത്തീരുകയില്ല. പാപത്തിൽ മരിച്ചവനായ ഒരു മനുഷ്യൻ സ്വയനീതീകരണവും പുണ്യപ്രവൃത്തികളും ദാനധർമ്മങ്ങളും വഴിയായി മോചനം കണ്ടെത്തുകയില്ല. തർശീശുകാരനായ ശൗലും അഗസ്തീനോസുമെല്ലാം ആ വഴിയിൽ അങ്ങേയററംവരെ പോയിനോക്കി; പരാജയപ്പെട്ടു മടങ്ങിവന്നു. ജീവനെ സൃഷ്ടിക്കുവാൻ മനുഷ്യനു കഴിവില്ല. അതു ദൈവത്തിനു മാത്രമേ കഴിയൂ. മൃതനായ മനുഷ്യനെ ജീവിപ്പിക്കുവാൻ ദൈവത്തിൻെറ പ്രവർത്തനം ഒഴിച്ചുകൂടാത്തതാണ്. "'മരിച്ചവർ ദൈവപുത്രൻെറ ശബ്ദം കേൾക്കയും കേൾക്കുന്നവർ ജീവിക്കയും ചെയ്യുന്ന നാഴിക വരുന്നു, ഇപ്പോൾ വന്നുമിരിക്കുന്നു''. ഇതാണ് ക്രിസ്തീയസുവിശേഷം. ലക്ഷ്യമില്ലായ്മയിലും, കർമ്മാചാരങ്ങളിലും പാപത്തിലും മൃതനായ മനുഷ്യനു ജീവൻ നൽകുവാൻ പര്യാപ്തമായിട്ടുള്ളത് കർത്താവായ യേശുവിൻെറ ശബ്ദമാണ്. ആ ശബ്ദം ശ്രദ്ധിച്ചുകേൾക്കുവാനും അനുസരിക്കുവാനും നാം തയാറുണ്ടോ? കർത്താവിൻെറ നിർദ്ദേശമനുസരിച്ചു നമ്മുടെ അനുദിനജീവിതത്തെ ക്രമീകരിക്കുവാൻ നാം സന്നദ്ധരാണോ?

ങ്ങളായ രണ്ടു പ്രമാണങ്ങളും പ്രകൃതികളും തമ്മിലുള്ള സമരം എപ്പോഴും നടന്നുകൊണ്ടിരിക്കും. എന്നാൽ നാം പരിശുദ്ധാത്മശക്തിയിൽ വേണംവണ്ണം ആശ്രയിക്കുന്നപക്ഷം ക്രിസ്തുവിലുള്ള പുതിയ മനുഷ്യൻ ക്രമേണ ശക്തിപ്രാപിക്കും. മനുഷ്യർ തമ്മിലുള്ള അനുരഞ്ജനമാണു് ഈ പുതിയജീവന്റെ ഒരു പ്രധാന ലക്ഷണം. അതു സൃഷ്ടിക്കുവാനും നിലനിർത്തുവാനും ക്രിസ്തുവിനു മാത്രമേ കഴിയൂ.

വെള്ളി. കൊലോസ്സ്യർ 3:14—17

പുതിയ ജീവിതത്തിന്റെ പ്രധാനലക്ഷണങ്ങളെ ചൂണ്ടിക്കാണിച്ചതിന്റെ ശേഷം സ്നേഹമാണു് ശരീരത്തെ മുഴുവൻ ബന്ധിക്കുന്ന ശക്തി എന്നു അപ്പോസ്തോലൻ പറയുന്നു. അന്യോന്യം സ്നേഹമില്ലെങ്കിൽ ഏതു സമൂഹവും കുറെക്കഴിയുമ്പോൾ ശിഥിലീഭവിക്കും. ഈ സ്നേഹത്തെ പ്രാവർത്തികമാക്കിക്കാണിക്കുകയാണു് സഭയുടെ പ്രധാന കർത്തവ്യം. ഹൃദയത്തിലും മറ്റുള്ളവരോടുള്ള ഇടപാടുകളിലും സമാധാനം പാലിക്കുക, നന്ദിയുള്ളവരായിരിക്കുക, സന്തോഷകരമായ ആരാധനയിലും പ്രാർത്ഥനയിലും സഹവിശ്വാസികളോടു കൂട്ടായ്മ ആചരിക്കുക എന്നിവയെല്ലാം ഒരു ക്രിസ്ത്യാനിയുടെ കടമയാണു്. സകലവും കർത്താവായ യേശുവിന്റെ നാമത്തിൽ ചെയ്യുക എന്നുള്ളതു് നമ്മുടെ ജീവിതത്തെ മുഴുവനും എപ്പോഴും ഭരിക്കേണ്ട ഒരു പ്രമാണമാണു്. നാം എന്തു ചിന്തിക്കുമ്പോഴും പ്രവർത്തിക്കുമ്പോഴും 'ഇതു കർത്താവിന്റെ നാമത്തിൽ ചെയ്യാവുന്നതാണോ?' 'ഇതിൽ കർത്താവിന്റെ സാന്നിദ്ധ്യവും അനുഗ്രഹവും നമുക്കു പ്രതീക്ഷിക്കാമോ?' എന്നു നാം നമ്മോടുതന്നെ ചോദിക്കുന്നതുകൊള്ളാം.

ശനി. കൊലോസ്സ്യർ 3:18—24

ഒരു ക്രിസ്തീയകുടുംബവും അക്രൈസ്തവകുടുംബവും തമ്മിൽ എത്രവലിയ വ്യത്യാസമുണ്ടായിരിക്കേണ്ടതാണു്! ഒരു ക്രിസ്തീയകുടുംബത്തിൽ എല്ലാവർക്കും അവകാശങ്ങളും ചുമതലകളുമുണ്ടു്. സ്നേഹമാണു് എല്ലാവരും തമ്മിലുള്ള അന്യോന്യബന്ധത്തെ ഭരിക്കുന്നതു്. ക്രിസ്തീയവിവാഹം ആത്മീയമായ ഒരു പങ്കാളിത്വമാണു്. മാതാപിതാക്കന്മാർക്കു കുട്ടികളോടുള്ള ബന്ധം അവരുടെ ആത്മീയവളർച്ചയെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്യുന്ന വിധത്തിലുള്ള ഒരു സ്നേഹബന്ധമായിരിക്കണം. വേലക്കാരോടുള്ള ബന്ധവും ക്രിസ്തീയമായിരിക്കണം. പുരാതന ലോകത്തിൽ ക്രിസ്തീയജീവിതം സാമൂഹ്യബന്ധങ്ങളിൽ ഒരു വിപ്ലവംതന്നെ സൃഷ്ടിക്കയുണ്ടായി. എന്നാൽ ഇപ്പോൾ നാമധേയ ക്രിസ്ത്യാനിത്വം ലോകത്തിന്റെ മാനദണ്ഡങ്ങളെക്കൊണ്ടു തൃപ്തിയടഞ്ഞിരിക്കയാണു്. ക്രിസ്തീയ സുവിശേഷം ലോകജീവിതത്തിൽ വരുത്തിയിട്ടുള്ള വ്യത്യാസങ്ങൾക്കു നാം എത്രമാത്രം കൃതജ്ഞതയുള്ളവരായിരിക്കേണ്ടതാണു്! നമ്മുടെ കുടുംബജീവിതവും സാമൂഹ്യജീവിതവും ആ സുവിശേഷത്തിനു സാക്ഷ്യം വഹിക്കുന്നതായിത്തീരട്ടെ.

ഞായർ. ലൂക്കോസ് 6:36—40

സ്നേഹത്തിന്റെ പ്രമാണം പ്രായോഗികമാക്കേണ്ടതെങ്ങനെയാണെന്നു് കർത്താവിവിടെ പഠിപ്പിക്കുന്നു. മനസ്സലിവിലും, മറ്റുള്ളവരെവിധിക്കാതെയും വിമർശിക്കാതെയും ഇരിക്കുന്നതിലും, ഉദാരമായി കൊടുക്കുന്നതിലും സ്നേഹം പ്രകടിപ്പിക്കേണ്ടിയിരിക്കുന്നു. ദൈവം നമുക്കു നൽകുന്ന ദാനങ്ങളൊന്നും നമുക്കായിട്ടു മാത്രമുള്ളതല്ല. ദൈവത്തിന്റെ കൃപാമാർഗ്ഗങ്ങളായി മറ്റുള്ളവർക്കുവേണ്ടിയും ഉപയോഗിക്കേണ്ടവയാണു് അവ. നാം എങ്ങനെ മറ്റുള്ളവർക്കു കൊടുക്കുന്നുവോ, അതേ അളവിൽ നമുക്കു ലഭിക്കും. ആത്മീയമായിട്ടോ സാമ്പത്തികമായിട്ടോ. ധനികരായിട്ടുള്ളവർ അവരുടെ ധനത്തെ മറ്റുള്ളവരുമായി പങ്കുവയ്ക്കുവാൻ കടപ്പെട്ടവരാണു്. ദൈവത്തിന്റെ ദാനങ്ങളെല്ലാം ദൈവത്തിന്റെ സ്നേഹത്തെ വെളിപ്പെടുത്തുവാനുള്ള മാർഗ്ഗങ്ങളായി വിനിയോഗിക്കപ്പെടേണ്ടതാണു്. നമ്മുടെ ജീവിതത്തെക്കുറിച്ചും നമ്മുടെ കഴിവുകളെക്കുറിച്ചും ഇങ്ങനെയാണോ നാം ചിന്തിക്കുന്നതു്?

# ഗാനാത്മകമായ ഗീതങ്ങളുണ്ടാകണം

എബ്രഹാം മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ.

മലങ്കരസുറിയാനിസഭ ഒരു പുതിയ അദ്ധ്യായത്തിലേക്കു പ്രവേശിച്ചിരിക്കുന്നു. പുതിയ അദ്ധ്യായത്തിൽ സുവർണ്ണചിത്രം വിരചിക്കേണ്ടതു് സഭയിലെ യുവജനങ്ങളാണു്. നമ്മുടെ സഭ ഇന്നു് പുരോഗതിയിലേക്കുള്ള ഒരു തീർത്ഥാടനത്തിൽ ഏർപ്പെട്ടിരിക്കുകയാണു്. അതിൽ യുവജനങ്ങൾ സജീവമായി പങ്കെടുക്കണം. നിർമ്മാണപരമായ തീർത്ഥാടനത്തിൽ നിങ്ങളുടെ ആത്മാർത്ഥമായ സഹകരണമാവശ്യമാണു്. പരമപാവനമായ ഒരു മഹാ യജ്ഞമാണിതെന്നു് നാമോർക്കണം. മറ്റുള്ള ജനങ്ങൾക്കു് പ്രകാശം കൊടുക്കുന്ന ജനതയായി നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. മറ്റുള്ളവർക്കു പ്രയോജനം ചെയ്യത്തക്കവണ്ണം പ്രവർത്തിക്കുകയെന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. ദൈവം നമുക്കു തന്നിരിക്കുന്ന അവയവങ്ങൾ ദൈവരാജ്യം വിസ്തൃതിപ്പെടുത്തുന്നതിനായി നാം ഉപയോഗിക്കുക

നമ്മുടെ സഭയുടെ ചരിത്രത്തിലെ ഈ പുതിയ അദ്ധ്യായത്തിൽ "ഞങ്ങൾ ദൈവവിശ്വാസികളും അനുസരണമുള്ളവരുമായ ഉത്തമ ക്രിസ്ത്യാനികളാണെ"ന്നു് നിങ്ങൾ എഴുതിച്ചേർക്കണം. സണ്ടേസ്ക്കൂൾ പ്രസ്ഥാനം, മർത്തമറിയം സമാജം. യുവജനസമാജം, സുവിശേഷപ്രവർത്തനം, നമ്മുടെ പ്രസിദ്ധീകരണങ്ങൾ, വൈദികസിമ്മനാരി എന്നിവയ്ക്കു് വേണ്ടത്ര സഹായം ചെയ്തുകൊടുത്തു് ആ പ്രവർത്തനങ്ങളെ നാം പ്രോത്സാഹിപ്പിക്കണം.

മിഷ്യനറിപ്രവർത്തനം സംബന്ധിച്ച ഒരു ഉണർവും ഉത്തേജനവും സഭയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. സഭയിലെ വിവിധ പ്രവർത്തനങ്ങൾക്കുവേണ്ടിപ്രാർത്ഥിക്കുന്ന രീതി സഭാംഗങ്ങളിൽ വളരണം. സമാകർഷകവും അമൂല്യവുമായ നമ്മുടെ ആരാധന ഭംഗിയായി നടത്തുന്നതിൽ യുവജനങ്ങൾക്കു സഹകരിക്കാവുന്നതാണു്. ഗീതങ്ങൾ പഠിപ്പിക്കുകയും കൂടുതൽ ആളുകൾ ആരാധനയിൽ സംബന്ധിക്കുന്നതിനു് നിർബന്ധിക്കുകയും വേണം.

നമ്മുടെ പള്ളികളിൽ വെക്കേഷൻ ബൈബിൾ സ്ക്കൂൾ ആരംഭിക്കുന്നതു നന്നായിരിക്കും. അവർ ഗീതങ്ങളും വേദപുസ്തകവും നമ്മുടെ പുരാതന വിശ്വാസവും പഠിപ്പിക്കട്ടെ.

മാതൃഭാഷയിൽ നല്ലനല്ല ഗീത

# ആഹ്ഡേമ്മേ

ററി. വി. ജോർജ്

രക്തസാക്ഷിയുടെ കിരീടം ചൂടിയ ഒരു കാതോലിക്കായാണ് മാർ ആഹ്ഡേമ്മേ. ക്രി. 498—ൽ ആക്കോക്ക് കാതോലിക്കാ നെസ്തോറിയൻ പാഷണ്ഡതയിൽ പെട്ടതിനെ തുടർന്നു പേർഷ്യാ സാമ്രാജ്യത്തിൽ സത്യവിശ്വാസികൾക്കു വളരെയധികം പീഡകൾ സഹിക്കേണ്ടിവന്നു. 6-ാം നൂററാണ്ടിൽ മഹമ്മദുമതത്തിൻെറ ആവിർഭാവവും മുന്നേററവും പ്രതികൂലങ്ങളായ സാഹചര്യങ്ങളെ ഉളവാക്കിയിരുന്നു. നെസ്തോറിയൻ സിദ്ധാന്തവാദികൾക്കു ലഭിച്ച രാജകീയാനുകൂല്യം മൂലം സെലൂക്യായിൽ ഓർത്തഡോക്സ് കാതോലിക്കാസിംഹാസനം തുടരുക തന്നെ അതീവ ദുഷ്കരമായി. മേല്പട്ടക്കാർ വേഷപ്രച്ഛന്നരായി നടക്കാൻ നിർബന്ധിതരായി. മേല്പട്ടമേൽക്കുന്നതിനും കാതോലിക്കാ ആകുന്നതിനും മുമ്പോട്ടു വരുവാൻ ആരും തയ്യാറായിരുന്നില്ല. അങ്ങനെയിരുന്ന ഒരു കാലത്താണ് (എ. ഡി. 559) ആഹ്ഡേമ്മേ, കാതോലിക്കാ ആയത്. അദ്ദേഹത്തിനു മേല്പട്ടം നൽകിയതു് മഹാ ത്യാഗിയും, വിഖ്യാതനും ഉഗ്രതാപസനും സത്യവിശ്വാസധീരനുമായ മാർ യാക്കൂബ് ബുർദാനാ ആയിരുന്നു.

സഭയെ ശക്തിപ്പെടുത്തുന്നതിനു വേണ്ടി ആഹ്ഡേമ്മേ ദൃഢനിശ്ചയം ചെയ്തു അദ്ദേഹം മുസൽമാന്മാരുടെ കൂടാരങ്ങൾതോറും സഞ്ചരിച്ച് സുവിശേഷവേല ചെയ്തുപോന്നു. പിശാചുക്കളെ പുറപ്പെടുവിക്കുക, രോഗശാന്തി നൽകുക എന്നിങ്ങനെയുള്ള ദൈവികകൃപകൾ അദ്ദേഹത്തിൽ കൂടി മററുള്ളവർക്ക് അനുഭവപ്പെട്ടു. ആളുകൾ കൂട്ടം കൂട്ടമായി അദ്ദേഹത്തെ കേൾക്കുകയും, അനേകർ വി. മാമോദീസാ കൈക്കൊണ്ടു ക്രിസ്ത്യാനികളായിത്തീരുകയും ചെയ്തു. അദ്ദേഹം ആവശ്യാനുസരണം പട്ടക്കാരെ നിയമിക്കുകയും, ദയറായക്കാരുടെ സംഖ്യ വർദ്ധിപ്പിക്കുകയും ചെയ്തു. "ഇൻക്യോനേം" എന്നും തിഗ്രീസിനടുത്ത് "ഹാത്തിൻ" എന്നും രണ്ടു ദയറാകൾ അദ്ദേഹം സ്ഥാപിച്ചു. ഹാത്തിൻ ദയറായിൽ പാർത്തുകൊണ്ട് തിഗ്രീസിലെ മ്ശ്ശ്രേന്മാരുടെ ഇടയിൽ അദ്ദേഹം വേല ചെയ്തു. മ്ശ്ശ്രേന്മാർ ധാരാളമായി സഭയിൽചേർന്നു. ആഹ്ഡേമ്മേയുടെ ഉപദേശത്താൽ ആഗതനായ പേർഷ്യാരാജാവിൻെറ വംശത്തിൽ പെട്ട ഒരു യുവാവ് ഗീവറുഗീസ് എന്ന പേരു സ്വീകരിച്ച് പരിശുദ്ധനിൽനിന്നു മാമോദീസാ ഏററു. ഈ സംഭവം അന്നത്തെ നിലയ്ക്കു വളരെ പ്രക്ഷോഭജനകമായിരുന്നു. രാജാവ് ആളയച്ചു് ആഹ്ഡേമ്മയെ ബന്ധിച്ചു. കല്പനപ്രകാരം രാജസേവകർ അദ്ദേഹത്തെ ശിരഃഛേദം ചെയ്തു ഇതു ക്രി. 575 ഓബ് (ചിങ്ങം) മാസം 2-ാനുയാണ്. അദ്ദേഹത്തിൻെറ ശിഷ്യന്മാർ മൃതദേഹം ബഹുമാനപൂർവ്വം സംസ്കരിച്ചു. പൗരസ്ത്യസഭയിൽ അദ്ദേഹത്തിൻെറ ഓർമ്മദിനം പെരുനാളായി കൊണ്ടാടിവന്നിരുന്നു. വി. കുർബ്ബാനയിലെ 5-ാം തുബ്ദേനിൽ ആഹ്ഡേമ്മേയെ പ്രഖ്യാതന്മാരായ പിതാക്കന്മാരോടൊപ്പം ഓർത്തുവന്നിരുന്നു.

പൗരസ്ത്യസഭയെ ശക്തിപ്പെടുത്തിയ ഭരണകർത്താവ്, ഉൽകൃഷ്ടനായ ഒരു മിഷ്യനറിവീരൻ, രക്തസാക്ഷികിരീടം ചൂടിയ സഹദാ എന്നീ നിലകളിൽ പൗരസ്ത്യകാതോലിക്കാസിംഹാസനത്തിലെ ഒരു ശാശ്വതദീപമാണ് മാർ ആഹ്ഡേമ്മേ.

(ഈ ലേഖന രചനയ്ക്കു് ബാർ എബ്രായയുടെ സഭാചരിത്രത്തോടു കടപ്പെട്ടിരിക്കുന്നു.) —മലങ്കരസഭ

ങ്ങൾ രചിക്കുക, ക്രിസ്തീയസാഹിത്യത്തെ പരിപോഷിപ്പിക്കുക തുടങ്ങിയവ ഇന്ന് സഭയിൽ ആവശ്യമായ കാര്യങ്ങളാണ്. സാമൂഹ്യപ്രശ്നങ്ങളെ സഭ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. സാമൂഹ്യപ്രശ്നങ്ങളെ നാം എങ്ങനെ അഭിമുഖീകരിക്കുന്നുവെന്നതിനെ ആശ്രയിച്ചാണ് നമ്മുടെ സഭയുടെ ഭാവി സ്ഥിതി ചെയ്യുന്നത്. ഒരു മെഡിക്കൽ മിഷ്യൻ ആരംഭിക്കുന്നതു് സംബന്ധിച്ചുള്ള കാതോലിക്കാബാവാ തിരുമനസ്സിലെ കല്പന എന്നെ വളരെ അധികം സന്തോഷിപ്പിച്ചു. അവശ്യം ആവശ്യമായ ഒരു നല്ല കാൽവയ്പാണിത്. ക്രിസ്തുവിനെ സാക്ഷിക്കുന്നതിൽ യുവതീയുവാക്കന്മാർ ക്രമപ്രവൃദ്ധമായ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുന്നതിലേക്കുചിതമായ ഒരു സാഹചര്യം അവർക്കു സൃഷ്ടിച്ചുകൊടുത്തിരിക്കയാണ്.

അനുതാപം, കൂദാശകൾ ആദിയായവയെ വേണ്ടവിധത്തിൽ ഉപയോഗിച്ച് യേശുക്രിസ്തുവിനോടു കൂടുതലായി അടുക്കുന്നതിനെ ആശ്രയിച്ചിരിക്കും നമ്മുടെ ഭാവി. ദൈവത്തെ കൂടാതെയുള്ള പ്രവർത്തനങ്ങൾ നിഷ്പ്രയോജനമാണ്. ദൈവത്തിനു പ്രഥമസ്ഥാനം നൽകി ദൈവവിശ്വാസത്തോടുകൂടി നമ്മുടെ യുവതീയുവാക്കന്മാർ ഉണർന്നെഴുന്നേററു മുമ്പോട്ടു കുതിക്കട്ടെ.

(പത്തനംതിട്ടവച്ചു നടന്ന യുവജനപ്രസ്ഥാന വാർഷികത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ടു് ചെയ്ത പ്രസംഗത്തിൻെറ സംഗ്രഹം)

# ജലനാരികൾ

## —കാഹ്ളിൽ ജിബ്രാൻ—

സൂര്യോദയത്തിനു അടുക്കലുള്ള ദ്വീപുകളെ ചുററിക്കിടക്കുന്ന സമുദ്രം വളരെ ആഴമേറിയതാണു്. മുത്തുകൾ ധാരാളമായി വിളയുന്ന ആ സ്ഥലത്തു് ഒരു ദിവസം ഒരു യുവാവിൻെറ മൃതദേഹം പ്രത്യക്ഷപ്പെട്ടു; നീണ്ട സ്വർണ്ണകേശങ്ങളോടുകൂടിയ ജലനാരികൾ അതിനു ചുററിലും വന്നുകൂടി. അവർ അഗാധമായ നീലക്കണ്ണുകളാൽ ആ ദേഹത്തെ സൂക്ഷിച്ചുനോക്കി, സംഗീതം കലന്ന സ്വരത്തിൽ സംഭാഷിക്കാൻ തുടങ്ങി. ആഴങ്ങൾ ശ്രവിച്ച ആ സംഭാഷണം തരംഗവീചികൾ കടൽക്കരയിലെത്തിച്ചു; കുസൃതിയായ മന്ദമാരുതൻ അതു് എൻെറ അടുക്കൽ കൊണ്ടുവന്നു.

ഒരുത്തി പറഞ്ഞു. "ഇന്നലെ നമ്മുടെ സമുദ്രം ക്രുദ്ധിച്ചലറിക്കൊണ്ടിരുന്നപ്പോൾ നമ്മുടെ ലോകത്തിലേക്കു പ്രവേശിച്ച ഒരു മനുഷ്യനായിരിക്കണമിതു്."

രണ്ടാമതൊരുവൾ: "സമുദ്രം ഗർജ്ജിച്ചുമൊന്നുമില്ല. ദേവന്മാരുടെ പിന്തുടർച്ചക്കാരനെന്നവകാശപ്പെടുന്ന മനുഷ്യൻ ഒരു ഇരുമ്പുയുദ്ധം നടത്തിക്കൊണ്ടിരിക്കുകയാണു്. മനുഷ്യൻെറ ചോരയൊഴുകി സമുദ്രജലം രക്തവർണ്ണമിയലുന്നതു കാണരുതോ? ആ യുദ്ധത്തിൽ പട്ടുവീണ ഒരു മനുഷ്യനാണിതു്."

മൂന്നാമതൊരുത്തി അഭിപ്രായപ്പെട്ടു. "യുദ്ധം എന്നാലെന്താണെന്നു് എനിക്കറിഞ്ഞുകൂടാ. കരയെ കീഴടക്കിയശേഷം ആക്രമണാസക്തി വർദ്ധിച്ചു, സമുദ്രത്തെക്കൂടി കീഴടക്കണമെന്നു മനുഷ്യൻ തീരുമാനം ചെയ്തു. മനുഷ്യൻ ഒരു അപൂർവ്വവസ്തു നിർമ്മിച്ചു, അതിൽ കയറി സമുദ്രയാനമാരംഭിച്ചു. ഉഗ്രനായ നമ്മുടെ വരുണഭഗവാൻ മനുഷ്യൻെറ ഈ ദുരാഗ്രഹം കണ്ടപ്പോൾ രോഷാകുലനായി. വരുണനെ പ്രീണിപ്പിക്കുന്നതിനായി മനുഷ്യൻ പല പദാർത്ഥങ്ങളും അർപ്പിക്കാനും യാഗങ്ങൾ കഴിക്കാനും തുടങ്ങി. നമ്മുടെ മുമ്പിൽ കിടക്കുന്ന ഈ നിർജ്ജീവജഡം, മഹാനും ഭയങ്കരനുമായ നമ്മുടെ വരുണഭഗവാനു് ഏററവും അടുത്തു കിട്ടിയ സമ്മാനമായിരിക്കണം."

നാലാമതൊരു ജലനാരിക്കു നല്ല നിശ്ചയമാണു്: "വരുണൻ എത്ര വലിയവൻ! അദ്ദേഹത്തിൻെറ ഹൃദയം എത്രയോ ക്രൂരവു! ഞാൻ സമുദ്രരാജാവായിരുന്നെങ്കിൽ, ഇങ്ങനെയുള്ള സമ്മാനങ്ങൾ സ്വീകരിക്കുന്നതിനുഞാൻ വിസമ്മതിക്കും...വരുക...നമുക്കിതൊന്നു പരിശോധിച്ചുനോക്കാം. മനുഷ്യവർഗ്ഗത്തെപ്പററി നമുക്കു വല്ലവിവരവും ലഭിച്ചേക്കും."

ജലനാരികൾ യുവാവിനെ സമീപിച്ചു, കുപ്പായക്കീശകൾ പരിശോധിച്ചു. ഹൃദയത്തോടു ചേർത്തു് സൂക്ഷിച്ചിരുന്ന ഒരു സന്ദേശം അവർക്കു കണ്ടുകിട്ടി. അവരിലൊരുവൾ, എല്ലാവർക്കും കേൾക്കത്തക്കവണ്ണം ഉറക്കെ അതു വായിച്ചു.

"എൻെറ പ്രിയതമാ,

"വീണ്ടും പാതിരാത്രിയായി. കണ്ണുനീർ പൊഴിക്കുന്നതിലല്ലാതെ ഞാൻ ഒരാശ്വാസവും കാണുന്നില്ല. യുദ്ധത്തിൻെറ രക്തതൃഷിതമായ നഖങ്ങൾക്കിടയിൽനിന്നു് രക്ഷപ്രാപിച്ചു് അവിടുന്നു് എൻെറ അടുക്കൽ മടങ്ങിവരുമെന്ന ഏക പ്രത്യാശയിലാണു ഞാൻ കഴിയുന്നതു്. യാത്രപറഞ്ഞു് ഇവിടം വിട്ട സന്ദർഭത്തിൽ അവിടുന്നു് ഉച്ചരിച്ച പദങ്ങൾ ഞാൻ മറന്നിട്ടില്ല. ഓരോ മനുഷ്യനും കണ്ണുനീരിൻെറ ഓരോ നിധിയുണ്ടു്. അതൊരു ദിവസം തിരിച്ചുകൊടുത്തേ മതിയാവൂ.

"പ്രേമസർവ്വസ്വമേ, എന്താണു് എഴുതേണ്ടതെന്നു് എനിക്കറിഞ്ഞുകൂടാ. എൻെറ ആത്മാവു് ഈ കടലാസിലേക്കു് കുത്തിയൊലിച്ചു വീഴുകയാണു്........വിരഹാർത്തമാണു് എൻെറ ആത്മാവു്. വേദനയെ ആനന്ദമായും ദുഃഖത്തെ സന്തോഷമായും രൂപാന്തരപ്പെടുത്താൻ പ്രേമത്തിനു കഴിയുമെന്നുള്ള ചിന്തമാത്രമാണൊരാശ്വാസം. പ്രേമം നമ്മുടെ ഹൃദയങ്ങളെ കൂട്ടിച്ചേർത്തപ്പോൾ, ദൈവത്തിൻെറ കരുത്തേറിയ ആത്മാവു് നമ്മുടെ രണ്ടു ഹൃദയങ്ങളേയും കൂട്ടിച്ചേർക്കുന്ന സുദിനത്തെ നാം ആത്യാകാംക്ഷയോടെ പ്രതീക്ഷിച്ചിരിക്കുമ്പോൾ– അപ്പോഴാണു് യുദ്ധം അവളുടെ ബീഭത്സമായ ആഹ്വാനം പുറപ്പെടുവിച്ചതു്. നേതാക്കന്മാരുടെ നേർക്കുള്ള കർത്തവ്യത്താൽ പ്രേരിതനായ അങ്ങു് അവളുടെ പുറകെ ഇറങ്ങിത്തിരിക്കുകയും ചെയ്തതു്.

"കാമുകന്മാരെ വേർപിരിക്കുകയും, സ്ത്രീകളെ വിധവകളും കുട്ടികളെ അനാഥരുമാക്കി തള്ളുകയും ചെയ്യുന്ന ഈ കർത്തവ്യം എന്തോന്നാണു്? യുദ്ധങ്ങളെ കുത്തിപ്പൊക്കുകയും നിസ്സാരകാര്യങ്ങൾക്കുവേണ്ടി രാജ്യങ്ങളെ മുടിക്കുകയും ചെയ്യുന്ന ഈ രാജ്യഭക്തി എന്താണു്? ഒരു മനുഷ്യജീവനുമായി താരതമ്യപ്പെടുത്തുമ്പോൾ, ഏതു സംഗതിക്കാണു് അതിനേക്കാൾ കാര്യമായി വില കല്പിക്കാവുന്നതു്? ബലിഷ്ഠരും ഉൽകൃഷ്ടകുലജാതരുമായ മനുഷ്യർ പാവപ്പെട്ടഗ്രാമീണരെ തൃണസദൃശം പരിഗണിച്ചു് അവരെ മർദ്ദിക്കുകയാണു പതിവു്. യുദ്ധം വരുമ്പോൾ തങ്ങളുടെ മർദ്ദകരുടെ മഹിമയ്ക്കും രക്ഷയ്ക്കും വേണ്ടി മരിക്കുന്നതിനു പാവപ്പെട്ടഗ്രാമീണരെയാണു ക്ഷണിക്കുന്നതു്. എന്തൊരു കർത്തവ്യമാണിതു്? രാഷ്ട്രങ്ങൾ തമ്മിലുള്ള സമാധാനത്തെ നശിപ്പിക്കുന്നതാണു് കർത്തവ്യമെന്നു വരുകിൽ, മനുഷ്യജീവിതത്തിൻെറ ശാന്തിയെ ഭഞ്ജിക്കുന്നതാണു് രാജ്യഭക്തിയെന്നു വരുകിൽ, ആ കർത്തവ്യത്തോടും രാജ്യഭക്തിയോടും സലാം പറഞ്ഞു പിരിയുന്നതാണു ഭേദം.

"അല്ല. എൻെറ പ്രേമധാമമേ, എൻെറ വാക്കുകൾ ശ്രദ്ധിക്കല്ലേ! അവയ്ക്കൊരു വിലയും കല്പിക്കേണ്ടതില്ല. അങ്ങയുടെ രാജ്യത്തോടു വിശ്വസ്തത പാലിച്ചു്, ധീരചിത്തനായി മുമ്പോട്ടുപോവുക...പ്രേമത്താൽ അന്ധയായ, ഏകാന്തതകൊണ്ടു് നഷ്ടചിത്തയായ ഈ പെണ്ണിൻെറ പരിദേവനങ്ങൾക്കു അങ്ങു ചെവികൊടുക്കരുതേ... ഈ ജീവിതത്തിൽ അങ്ങയെ എനിക്കു തിരിച്ചുതരാൻ പ്രേമത്തിനു കഴിഞ്ഞില്ലെങ്കിൽ, വരുന്ന ജീവിതത്തിലെങ്കിലും പ്രേമം നമ്മെ ഒന്നിച്ചുചേർക്കുമെന്നെനിക്കുറപ്പുണ്ടു്.

—എന്നും അങ്ങയുടെ

...............

ആ കത്തു് യുവാവിൻെറ ഉടുപ്പിനുള്ളിൽ തന്നെ മടക്കിവച്ചിട്ടു്, ജലനാരികൾ നിശ്ശബ്ദരായി, ദുഃഖത്തോടുകൂടി നീന്തിനീങ്ങി. ആ മരിച്ച പടയാളിയുടെ ശരീരത്തിൽനിന്നു് കുറെ ദൂരെയായി അവരെല്ലാം ഒരുമിച്ചുകൂടിയപ്പോൾ അവരിലൊരുത്തി പറഞ്ഞു: "വരുണൻെറ ക്രൂരഹൃദയത്തേക്കാൾ നിഷ്ഠൂരമാണു് മനുഷ്യഹൃദയം."

(വിവർത്തനം—എം. കെ.)



ചർച്ചവിക്കിലി

# വാർത്തകൾ

### ക്രിസ്തീയ വിവാഹവും കുടുംബജീവിതവും

ജൂൺ 22 മുതൽ ജൂലൈ 4വരെ രാജപ്പൂറിലെ (ഡറാഡൂണിനു സമീപം) ക്രിസ്ത്യൻ റിട്രീററ് ആൻറു സ്റ്റഡി സെൻററിൽ വച്ച്, നാഷണൽ ക്രിസ്ത്യൻ കൗൺസിലിൻെറ ആഭിമുഖ്യത്തിൽ "ക്രിസ്തീയ വിവാഹവും കുടുംബജീവിതവും" സംബന്ധിച്ചുള്ള ഒരു പഠന പരിശീലനകോഴ്സ് നടത്തുന്നതാണ്. ആധുനിക ഭാരതത്തിൽ കുടുംബജീവിതത്തിലുണ്ടായി ക്കൊണ്ടിരിക്കുന്ന പരിവർത്തനങ്ങൾ തുറന്ന മനസ്സോടെ ശ്രദ്ധാപൂർവ്വം പഠിക്കുക, ക്രിസ്തുവിൻെറ പ്രബോധനങ്ങളുടെ വെളിച്ചത്തിൽ ഈ പരിവർത്തനങ്ങൾ സ്വന്തം കുടുംബജീവിതത്തെ എങ്ങനെ ബാധിക്കുമെന്നു് പരിശോധിക്കാൻ ഓരോ ഡെലിഗേററിനെയും സഹായിക്കുക, കുടുംബം ക്രിസ്തുവിൽ കേന്ദ്രീകൃതമാക്കുവാൻ പ്രചോദനം നൽകുക, സ്വാനുഭവം വ്യക്തിപരമായ സാക്ഷ്യം മുഖേനയും പ്രബോധനം മുഖേനയും മററുള്ളവർക്ക് കാണിച്ചു കൊടുക്കാൻ സന്നദ്ധരായ നേതാക്കന്മാരെ പരിശീലിപ്പിക്കുക എന്നിവയാണ് ഇൻസ്റ്റിററ്യൂട്ടിൻെറ ഉദ്ദേശം.

മാത്യു പി. ജോൺ,(സെറാമ്പൂർ) സി. എം. എബ്രഹാം(ഇൻഡോർ), ഡോ. സി. തോംപ്സൺ(നാഗ്പൂർ). ഡോ. പി. രാമശേഷം (ഡൽഹി), ഡോ. പി. രാംസിംഗ്(ബറോല), മിസ്സസ് കെ. യോഹൻ മസീഹ്(ഇൻഡോർ). മിസ് എം. സോളമൺ (ലക്ക്നോ) എന്നിവരായിരിക്കും സമ്മേളനത്തിനു നേതൃത്വം കൊടുക്കുന്നതു്.

... ... ... ...

### സ്നേഹത്തിൻെറ ദൈവം

ഡൽഹിക്കു മടങ്ങിപ്പോകുന്ന സന്ദർഭത്തിൽ സൂലൂർ (കോയമ്പത്തൂർ) വിമാനത്താവളത്തിൽ വച്ച് ശ്രീ. നെഹ്റു പറഞ്ഞു, ഭയത്തിൻെറ ദൈവത്തേക്കാൾ സ്നേഹത്തിൻെറ ദൈവത്തെയും പുതിയ നിയമത്തെയുമാണ് താൻ കൂടുതലായി ഇഷ്ടപ്പെടുന്നതെന്നു്.

"ഒരു നല്ല പ്രവൃത്തിപോലും ഭയത്താൽ മലീമസമാക്കപ്പെടാവുന്നതാണ്. അതുകൊണ്ടു് ജനങ്ങൾ എല്ലാവിധ ഭയങ്ങളും എക്കാലത്തേക്കുമായി ദൂരെ ത്യജിക്കണം. ഭയം ഒരിക്കലും നല്ല ഒരു സഖിയല്ല."

... ... ...

### നൂറു വയസ്സുള്ള കന്യാസ്ത്രീ

യൂറോപ്പിലെ ഏററവും പ്രായം കൂടിയ കന്യാസ്ത്രീ എന്നറിയപ്പെടുന്ന സിസ്റ്റർ മേരിയാ മെലിനിയാ എണസ്റ്റ് ജൂൺ 6—ാംനു റോമിൽ വച്ച് നൂറാമതു് ജന്മദിനമാഘോഷിച്ചിരിക്കുന്നു. നേപ്പിൾസ് രാജാവിൻെറ പട്ടാളത്തിൽ ഒരു ക്യാപ്ററൻെറ പുത്രിയാണു് സിസ്റ്റർ മേരിയാ.

... ... ...

### സമാധാനപ്രാർത്ഥന

ജനങ്ങളുടെ ജീവിതത്തെ അലട്ടുന്ന വിഷമതകൾ പരിഹരിക്കുന്നതിനു സഹായകമായ "നല്ല ധാരണ" ലോക നേതാക്കന്മാർക്കുണ്ടാകുന്നതിലേക്കു വേണ്ടി മാർപ്പാപ്പാ തിരുമേനി കഴിഞ്ഞ ആഴ്ച സെൻറു പീറേറഴ്സ് ബാസിലിക്കായിൽ വച്ച് പ്രാർത്ഥിച്ചിരിക്കുന്നു.

... ... ...

### രാജാ മഹാ രാജസിംഗ്

ബോംബെയിലെ ഒരു മുൻ ഗവർണ്ണറായിരുന്ന രാജാ മഹാരാജസിംഗ് കഴിഞ്ഞ ഞായറാഴ്ച രാത്രി, എൺപത്തിയൊന്നാമത്തെ വയസ്സിൽ ബോംബെയിൽ വച്ച് നിര്യാതനായി. കപ്പൂർത്തല രാജകുടുംബത്തിൽ ജനിച്ച മഹാരാജസിംഗ് ദക്ഷിണാഫ്രിക്കയിലെ ഇന്ത്യൻ ഹൈക്കമ്മീഷണറായും, കാഷ്മീർ ജോധ്പൂർ സംസ്ഥാനങ്ങളിലെ പ്രധാനമന്ത്രിയായും ലക്ക്നോ യൂണിവേഴ്സിററി വൈസ് ചാൻസലറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

# EAST ASIAN CHRISTIANS CONFER IN KUALA LUMPUR

Dr. P. D. Devanandan

*This is the first part of a report of the East Asia Christian Conference held in Kuala Lumpur May 14-24, 1959. The last part of the report will appear in the Church Weekly of June 21.*

Over a hundred and thirty representatives of fifty-two churches and councils from fifteen lands of East Asia gathered in Kuala Lumpur to inaugurate the first East Asian Christian Conference. The Assembly held its meeting between May 14 and 24. Initial steps for this conference were taken some two years ago at a meeting of outstanding Asian leaders of the Younger Churches in Prapaat, Indonesia, when it was decided to set up an organ of continuing collaboration among the non-Roman Churches in East Asia within the framework of the wider Ecumenical movement. Fully twenty-five of the Assembly members were from India either as delegates, consultants or observers. They represented the different Churches in India including the Mar Thoma and the Orthodox Churches of Kerala. [Among them were the following: — Rev. M. A. Thomas, Bishop Alexander Mar Theophilus, M. M. Thomas, Rev. M. V. George (Orthodox) E. V. Mathew (Bangalore) Korula Jacob (Nagpur) Samuel Mathai (New Delhi)] Fourteen of the Indian delegation were laymen, including two laywomen. The entire India group consisted of nationals.

Bishop Enrique Sobrepena, Chairman of the Conference, in his inaugural address expressed in significant words the historic importance of the occasion. "Our coming together at this time" said the Bishop, "is to carry forward within the regional context, through the Lord's prodding and directing, what has been taking place in our respective countries in inter-church cooperation and union and united witness-bearing and of enriching Christian fellowship through unity and mission. We are here on mandate by our Churches to accept the plan and actually put it into operation. We are here to bring completeness to the natural circles around which by nature we are to move, and make them means by which we may attain the wholeness of our life of fellowship, witness and service"

During the first two days of the

Reg. M 5268 Licence 498



Conference, the delegates heard what were described as "background addresses" dealing with 'a new understanding of the world'. 'a Christian interpretation of Asian nationalism; 'a search for new foundations in resurgent religions'; and 'the Church's mission in Asia in interdependence'. These talks graphically surveyed the changing context of life in contemporary Asia. These able addresses were delivered by Professor Takenaka of Japan, Mr. M. M. Thomas of India, Dr. Te Maung Tin of Burma, and the Rev. A. A. Brash of New Zealand. Following on these plenary sessions, a great deal of corporate thinking and planning were done in the three main commissions and "working groups", into which the Conference was divided. Reports from these groups were then brought to the plenary for further discussion. All of them presented their reports to be discussed and recorded by the entire Conference in the last two days of its sessions. Opportunity was also taken of the occasion to arrange a series of 5 lectures, called the JohnR. Mott memorial lectures, which were thrown open to the public and were attended by local Christians coming from as far away as fifty miles. These lectures were delivered by Dr. Visser t Hooft, Bishop J. E. L. Newbigin and Dr. D. T. Niles.

### Christian concern in current affairs

The reports of the three Commissions dealing with 'the Church's witness in the midst of the social change', 'inter-Church aid', and 'the Churches witness within and beyond their borders' urged member councils and Churches of EACC to undertake serious study on various issues confronting modern Asian Christians. Underlying all this was the manifest concern, which in some ways is new, that "Christians should be full participants in the new life of Asia. "It was recommended that Asian Christians give serious thought to "the idea and forms of dynamic democracy suitable to Asia, and survey of ways in which the concept and structure of parliamentary democracy is changing in Asia."

With a view to educating Christian laity for civic responsibility and political action, it was urged that national groups of Christian experts be "formed under the auspices of the NCC's to study current legislation affecting human rights, to formulate a Christian critique and report findings to Churches an Christian legislators."

Attention was also drawn to the need for sharing in the common national concern for community development and economic progress through industrialisation and technology. Our task as Christians in promoting national community, economic revolution and human rights "is not to set precise priorities but to insist that all three be preserved in the best possible balance, for the pursuit of any one of them at expense of the others will result ultimately in the denial of all." Thus arises the necessity for Asian Christians to explore and adopt new forms of Christian service in the frame work of naitonal welfare and development plans, especially as in most Asian countries the trend is to accept a secular, democratic and welfare state.

### Christian Education and Religious Liberty

One of the special tasks that the Conference has set itself for the future is to make a careful study of the place of Education in the Church's programme of service in Asian lands, in view of the peculiar difficulties that are emerging in the new Asian situation. The Conference recognized that the Church should take active steps to uphold and safeguard religious liberty. It affirmed its approval of Art 18 of the Universal Declaration of Human Rights of the United Nations. In the statement adopted by the EACC Assembly it is stated.

*"We understand this statement to include the right of every man to persuade his fellowmen of the truth of his convictions and to render public witness to his faith, and the right of the Church to evangelize those who are willing to listen to its message.*

*Even where adequate safeguard of religious liberty are provided by law, they may in fact be nullified by the pressures of the social environment, community and family life. We have the task to convince all sections of our people that for the sake of true freedom and the dignity of man and for the sake of developing true responsibility, it is necessary that every man should be given full freedom to make his own religious choice, for, in the last analysis, true human freedom and its preservation depend on the right of everyone to decide in matters of conscience and religion.*

### The Missionary Task of the Church

Another arresting fact at Kuala Lumpur was the renewed interest evinced in the Mission of the Church to proclaim the Gospel in the new situation of social and religious ferment in Asian lands. This concern was emphasized in the report of the Commission which dealt with "the Church's witness to those within and beyond its borders." In accepting this Report the Conference adopted as its approved policy that in fulfilling its missionary obligation in future Asian Churches should seek to meet the following needs. (1) to ensure that every congregation, from its inception, accepts responsibility for its life and witness; (2) to interpret the changeless truths of the Gospel in terms of Asian culture; (3) to make visible the universal character of the Church by continuing to provide for the service of missionaries from other countries, both east and west, and to recognize the missionary task in any country as a task of the whole Church; (4) to carry on missionary work among all classes of people; and (5) to give special attention to pioneer areas which may be geographical or which may relate to new areas of life such as industry, etc." It was also agreed that the selection and support of missionaries and fraternal workers should hereafter be by consultation between the inviting and sending churches and, where considered desirable, with the EACC. This would be a far-reaching step in the missionary policy of the ecumenical Church.

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam :